നമ്പൂതിരി

# സ്ത്രീവിദ്യാഭ്യാസകമ്മീഷൻ

## മെമ്പർമാർ.

1. ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ഗുപ്തൻ നമ്പൂതിരിപ്പാട് (ഡി. ഇ. അവർകൾ. പ്രസിഡന്റ്)
2. മൂത്തിരിങ്ങോട്ട ഭവത്രാതൻ നമ്പൂതിരിപ്പാട് (സിക്രട്ടറി) ,,
3. കല്ലിങ്ങാട്ട ശങ്കരൻ നമ്പൂതിരി (എം. എൽ. സി.) ,,
4. മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
5. സി. എസ്സ്. സുബ്രഹ്മണ്യൻ പോററി (എം. എ.) ,,
6. മാറാശ്ശേരി ത്രിവിക്രമരു വാസുദേവരു. ,,
7. സി. എൻ തുപ്പൻ നമ്പൂതിരി (എം. എൽ. സി.) ,,
8. എം. പി. നാരായണഭട്ടതിരി ,,
9. എസ്സ്. ഗോവിന്ദൻ നമ്പൂതിരി ,,
10. വി. എം. ചന്ദ്രശേഖരൻ നമ്പൂതിരി ,,
11. കെ. പി. ശങ്കരൻ നമ്പൂതിരി
12. കാവിൽ അഘിഞ്ഞിക്കാട്ട നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,

# നമ്പൂതിരി

## സ്ത്രീ വിദ്യാഭ്യാസക്കമ്മീഷൻ

# റിപ്പോർട്ട്

---

യോഗക്ഷേമ മഹാസഭയുടെ കഴിഞ്ഞ 19-ാം വാർഷികയോഗത്തിലെ തീരുമാനമനുസരിച്ചു നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചു ഞങ്ങൾ ചെയ്ത അന്വേഷണത്തിന്റേയും ആലോചനയുടേയും ഫലമായി ഈ റിപ്പോർട്ട് ഇതാ സഭ മുമ്പാകെ സാദരം സമർപ്പിച്ചുകൊള്ളുന്നു. ഒരു സമുദായത്തിന്റെ അഭിവൃദ്ധിക്കും അധഃപതനത്തിന്നും ആ സമുദായം തന്നെയാണു കാരണം. അല്ലാതെ തങ്ങളുടെ അധഃപതനത്തെക്കുറിച്ച് അന്യരിൽ കുററം ചുമത്തുന്നതു തീരെ ഭോഷത്വമാണ്. അതുപോലെതന്നെ അധഃപതനകാരണങ്ങളെ കണ്ടറിഞ്ഞു് അവസ്ഥ പരിഹാരമാർഗ്ഗം തേടേണ്ടതും അവരുടെ തന്നെ കടമയാണ്. പാലിയത്ത് അനുജനച്ഛനവർകൾ, സദയം ഞങ്ങൾക്കയച്ചുതന്ന അഭിപ്രായത്തിലെ ഒരു ഭാഗം പ്രത്യേകം ഇവിടെ ഉദ്ധർത്തവ്യമാണ്. അദ്ദേഹം പറയുന്നതിപ്രകാരമാണ്:—

സ്വസമുദായോന്നതിക്കു പരസമുദായങ്ങളിൽനിന്നു തടസ്ഥങ്ങൾ ഉണ്ടാവാതിരുന്നാൽ തന്നെ അദ്ധ്വാനം പകുതി തീർന്നു. "വിശേഷിച്ചു നമ്പൂതിരിമാരുടെ ഉന്നതിയെ പുരസ്കരിച്ചു മററെല്ലാവരും ഹൃദയപൂർവ്വം വിജയമാശംസിക്കതന്നെ ചെയ്യുന്ന സ്ഥിതിക്ക് അവരുടെ സമുദായത്തിന്നിനിയും ഉന്നതിയുണ്ടായിട്ടില്ലെങ്കിൽ അതിന്നവർതന്നെയാണു കുററക്കാരെ

ന്നു പറയണം.” സ്വസമുദായം അഗാധമായ നിലയിൽ അ
ധഃപതിച്ചിരിക്കുന്നുവെന്നു് അധികകാലത്തെ അനുഭവംമൂലം
മനസ്സിലായിട്ടുകൂടി, തൽകാരണങ്ങളെ കണ്ടറിഞ്ഞു പരിഹാ
രം ഉണ്ടാക്കേണ്ടതിന്നു പകരം അതിന്റെ കുററം അന്യരിൽ
ആരോപിക്കുന്നതു നിശ്ചയമായും ആലസ്യത്തിന്റെയും അശ
ക്തിയുടേയും പ്രത്യക്ഷഫലമാകുന്നു. ഈയ്യൊരുത്തമബോ
ധം നമ്പൂതിരിമാൎക്കും ഉണ്ടായതോടുകൂടി, നമ്പൂതിരിമാരുടെ
അധഃപതനകാരണങ്ങളെ ആരായുവാൻ തുടങ്ങുകയും തൽ
ഫലമായി അവരുടെ സ്ത്രീകളുടെ അവശവും അധഃപതിതവു
മായ അവസ്ഥ സമുദായത്തിന്റെ ത്വരിതപുരോഗമനത്തിന്നു
തികച്ചും പ്രതിബന്ധമാണെന്നു് നിശ്ചപ്പെടുകയും ചെയ്തതു
കൊണ്ടാണു, സഭയിൽനിന്നും ഇങ്ങിനെയൊരു കമീഷനെ
നിശ്ചയിച്ചതും ഞങ്ങൾ അന്വേഷിച്ചു് ഇപ്രകാരമൊരു റി
പ്പോർട്ടു രൂപീകരിച്ചതും. ഈ അദ്ധ്വാനത്തിന്നു് അല്പമെങ്കി
ലും ഫലമുണ്ടായാൽ ഞങ്ങൾ കൃതാൎത്ഥരായികൊള്ളാം.

---

## കമ്മററിയോഗങ്ങളും അന്വേഷണവും.

---

ഞങ്ങൾ ആകെ മൂന്നു യോഗങ്ങളാണു കൂടിട്ടുള്ളതു്. ആ
ദ്യത്തേതു കമീഷന്റെ പ്രവൃത്തിപദ്ധതിയെ രൂപീകരിക്കുവാ
നായിരുന്നു. ആ യോഗത്തിൽവെച്ചു്, ഒരു ചോദ്യപത്രം ത
യ്യാറാക്കി സമുദായമദ്ധ്യത്തിലും സഹോദരസമുദായപ്രമാണി
കളുടെ ഇടയിലും വൎത്തമാനപത്രസമൂഹത്തിലും പ്രചരിപ്പി
ച്ചു് അഭിപ്രായം ശേഖരിക്കുവാനാണു നിശ്ചയിച്ചതു്. രണ്ടാമ
ത്തേതു കിട്ടിയ അഭിപ്രായങ്ങളേയും പരിതസ്ഥിതികളേയും
സൎവ്വോപരി സ്വാനുഭവത്തേയും അടിസ്ഥാനപ്പെടുത്തി ഒരു റ
പ്പോർട്ടു തയ്യാറാക്കുവാനും ഒടുവിലത്തേതു് ആ റപ്പോർട്ടിനെ
അസ്സൽപ്പെടുത്തുവാനുമായിരുന്നു. ഞങ്ങളുടെ യോഗങ്ങളി
ൽ യാതൊന്നും കോറം തികയാതെയൊ കാൎയ്യക്ഷമമല്ലാതെ

യൊ തീന്നിട്ടില്ലെന്നുള്ള സംഗതി പ്രത്യേകം പ്രസ്താവയോഗ്യ വും ഞങ്ങാക്ക് അഭിമാനപ്രദവുമായ ഒന്നാണ്. ആദിമയോ ഗത്തിലെ തിരുമാനമനുസരിച്ചു ഞങ്ങാം നമ്പൂതിരി സ്ത്രീകളു ടെ അദ്ദ്യതനവിദ്യാഭ്യാസസ്ഥിതിയേയും അതിൻെറ തന്നെ കൂ ടുതൽ ആവശ്യകത്തയും മേലിൽ വേണ്ടതിനേയും പരാമശിക്കു ന്നതായ ഒരു പ്രശ്നപത്രിക സമുദായാംഗങ്ങാക്കും അന്ന്യസമു ദായപ്രമാണികാക്കും മഹിളകാക്കും വത്തമാനപത്രങ്ങാ ക്കും അയച്ചുകൊടുക്കുകയാണു ചെയ്തതു്. അവസ്ഥ ഞങ്ങാ ആശിച്ചിരുന്നതിലും അധികം അഭിപ്രായങ്ങാം കിട്ടീട്ടുണ്ടെന്ന സംഗതി ഞങ്ങളെ പൂവ്വാധികം ഉൽബുദ്ധമനസ്കന്മാരും ഉ ൽസാഹഭരിതരും ആക്കിതിക്കുകതന്നെ ചെയ്തിട്ടുണ്ട്. അന്ന്യ സമുദായപ്രമാണികളുടേയും സ്വസമുദായാംഗങ്ങളുടേയും അ ഭിപ്രായങ്ങളിൽ ശ്രദ്ധേയങ്ങളായി തോന്നിയതിൽ ചിലതു് ഈ റിപ്പോൎട്ടിൻെറ അനുബന്ധമായി ചേത്തിട്ടുണ്ട്.

ഞങ്ങളുടെ ജിജ്ഞാസാപൂവ്വമായ പ്രശ്നങ്ങാക്കു കേരള ത്തിലെ കേളികേട്ട മിക്ക പത്രങ്ങളും അഭിപ്രായം പറഞ്ഞിട്ടു ണ്ട്. അവയിൽ പ്രമാണപ്പെട്ടവയും ഞങ്ങാം അന്ന്യത്ര അനു ബന്ധമായി ഉദ്ധരിച്ചിട്ടുണ്ട്. ഞങ്ങളുടെ പ്രശ്നാനുരോധേന തന്നെ കിട്ടിയ അഭിപ്രായങ്ങളേയും സ്വാനുഭവത്തെയും ആ സ്പദീകരിച്ചു ഞങ്ങാക്കുള്ള അഭിപ്രായം രേഖപ്പെടുത്തിയാൽ ഈ റിപ്പോൎട്ട സാധിതപ്രായമായി എന്നാണു ഞങ്ങളുടെ വി ശ്വാസം. അതിനാൽ, ഇതിൻെറ ഉപരിഭാഗം അതിന്നായി വിനിയോഗിച്ച് ഇതിനെ ഉപസംഹരിച്ചുകളയാമെന്നാണു ഞങ്ങളുടെ വിചാരം.

ഞങ്ങാക്കു കിട്ടിയ അഭിപ്രായശതങ്ങളിൽ രണ്ടെണ്ണം മാത്രമാണു കേവലം പ്രതികൂലങ്ങളായി കാണപ്പെടുന്നതു്. അവർ രണ്ടുപേരും ഏകദേശം ഒരേ അത്ഥത്തിലും ആണ് അ ഭിപ്രായം പറഞ്ഞിട്ടുള്ളതു്. ഞങ്ങളുടെ ചോദ്യങ്ങാം ദുഃചോ

ട്ട്യങ്ങളാണെന്നും അവസ്ഥ സമാധാനമെഴുതുവാൻ ഉദ്ദേശിക്കുന്നില്ലെന്നുമാണ് അവരുടെ അഭിപ്രായം.

വിദ്യാഭ്യാസത്തിൻെറ ഇന്നത്തെ സ്ഥിതി.

നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തിൻേറയും തന്മൂലം വിജ്ഞാനത്തിൻേറയും സ്ഥിതി തുലോം ശോച്യമായ ഒന്നാണ്. സ്ത്രീസാമാന്യത്തിൽനിന്നെന്നു മാത്രമല്ല മനുഷ്യസാധാരണത്തിൽനിന്നുതന്നെ ഏററവും വിലക്ഷണവും വിദൂരവും ആണ് അവരുടെ സ്ഥിതി. സാധാരണലോകത്തോടു ചെരുമാറുവാനോ സഹോദരസമുദായങ്ങളിലെ സതീരത്നങ്ങളെ സഹകരിക്കുവാനൊ അവക്കു കാമ്പും കരളുമില്ല. ക്രമപ്രവൃദ്ധമായ നവീനലോകത്തിലെ സാധനസമുച്ചയത്തിൻെറ സുസ്വാദു സമാസ്വദിക്കുവാൻ അവർ സമത്ഥകളല്ല. ദൈനന്ദിനമുള്ള പാചകവൃത്തിയിൽ നിന്നും ഉപരി മനസ്സാക്ഷിയെ മാനിച്ച് ഒരു പ്രവൃത്തിചെയ്യുവാൻ അവക്ക് അന്തസ്സും അന്തഃകരണവുമില്ല. നവീനലോകത്തിൻെറ കണ്ടുപിടുത്തങ്ങളായ കൈനേട്ടങ്ങളെ കുറിച്ച് ആരാനും പ്രസംഗിച്ചാൽ അവ കേവലം അസംഭാവ്യങ്ങളെന്ന നിലയിൽ തള്ളിക്കളയുന്നവരായി വല്ലവരുമുണ്ടെങ്കിൽ അതു നമ്പൂതിരിസ്ത്രീകളാണ്. വൈദ്യുതിദീപങ്ങളാൽ ലോകമെല്ലാം പ്രകാശമാനമാകുമ്പോൾ ഭയവിഹ്വലതയോടെ അകംപുക്കു വാഴുന്നവർ ആരാണ്?നമ്പൂതിരിസ്ത്രീകൾ! ജനസമുദായം 40 മണിക്കൂറിൽ 4000 നാഴിക ആകാശവിമാനം വഴി സഞ്ചരിക്കുമ്പോൾ അതേസമയം കൊണ്ടു 4 നാഴിക വഴി കാൽനടയായി നടക്കുന്നവർ ആരാണ്? നമ്പൂതിരിസ്ത്രീകൾ! അര നിമിഷംകൊണ്ട് ആയിരം നാഴിക വഴി അകലെയുള്ള വത്തമാനം നാമറിയുമ്പോൾ ആയിരം കൊല്ലംകൊണ്ട് അരക്കാതം അകലെ ഒരു വത്തമാനം പ്രചരിപ്പിക്കുന്നവരും ആരെല്ലാമാണ്? സാധു നമ്പൂതി

രി സ്ത്രീകൾ! അതെ നമ്പൂതിരി സ്ത്രീകളുടെ താദൃശങ്ങളായ അവശതകൾക്ക് എന്താണ് കാരണം? വിദ്യാവിഹീനത! അവരുടെതന്നെ ഈ ഭൂലോകനരകത്തിന്നെന്താണ് ആദിമൂലം? വിദ്യാവിഹീനത! സർവ്വോപരി അവരുടെ ശുദ്ധമൃഗത്വത്തിന്നെന്താണ ബീജാവാപം ചെയ്തത്? വിദ്യാവിഹീനത! അതിനാൽ അവരുടേയും തദ്വാരാ നമ്പൂതിരിസമുദായത്തിൻെറതന്നെയും അഭിവൃദ്ധിക്ക് ആദ്യമായും അടിയന്തരമായും ചെയ്യേണ്ടതു് അവരെ വിദ്യാസമ്പന്നകളാക്കുകയാകുന്നു. വിജ്ഞാനവിഭൂഷിതകളാക്കുകയാകുന്നു.

ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളേയും നിത്യാനുഭവത്തേയും അടിസ്ഥാനപ്പെടുത്തി നോക്കുമ്പോൾ ഇന്നു നമ്പൂതിരിസ്ത്രീകൾക്കു സർവ്വസാധാരണമായി ഒരു വിദ്യാഭ്യാസം കൊടുക്കുന്നുണ്ടെന്നു പറയുവാൻ വഴി കാണുന്നില്ല. അയമ്പത്തൊന്നക്ഷരം വശമാക്കുക, അത്യാവശ്യം പുരാണങ്ങൾ പാരായണം ചെയ്യിക്കാറാക്കുക ഇതുകളാകുന്നു അവൎക്കു കൊടുത്തുവരുന്ന വിദ്യാഭ്യാസം. ഇതാണൊ വിദ്യാഭ്യാസത്തിൻെറ പരമകാഷ്ഠ? ഇവതന്നെ, അമ്മമാരുടെ സഹായത്താലും അല്പം ചില പ്രബലകുടുംബങ്ങളിൽ നാട്ടെഴുത്തശ്ശന്മാരുടെ സഹായത്താലുമാണ സാധിക്കുന്നതു്. ഈ വിഷയത്തെ കുറിച്ചു് ഒരു മാന്യൻ പറയുന്ന അഭിപ്രായം എത്രയും ശ്രദ്ധേയമാകുന്നു. "നമ്പൂതിരിബാലികമാൎക്കു് ഇപ്പോൾ പറയത്തക്ക വിദ്യാഭ്യാസമൊന്നും കൊടുക്കുന്നില്ല. രാമായണം, ഭാരതം, മുതലായ ദൈവികപുരാണഗ്രന്ഥങ്ങൾ ലോകത്തിലില്ലായിരുന്നുവെങ്കിൽ നമ്പൂതിരിസ്ത്രീലോകം തീൎച്ചയായും നിരക്ഷരകുക്ഷിലോകം തന്നെയാകുമായിരുന്നു. ആവക പുരാണഗ്രന്ഥങ്ങളിലുള്ള ഭക്തികൊണ്ടു് ആയവ തപ്പി തടവിയെങ്കിലും വായിക്കുവാൻ മിക്കപേരും പഠിക്കുന്നുണ്ടു്. ഇതും സ്വപരിശ്രമംകൊണ്ടുതന്നെയാണ്. ദുൎല്ലഭം ചില പ്രബലകുടുംബങ്ങളിൽമാത്രം നാട്ടെഴുത്തശ്ശന്മാരെ വെച്ചും നമ്പൂതിരിബാലികമാരെ പഠിപ്പിക്കുന്നതായി കാണു

ന്നുണ്ട്. ഏതായാലും ഒന്നു തീച്ചയാണ്. അക്ഷരാഭ്യാസമൊഴിച്ച് ഏതുവിധമായ വിദ്യാഭ്യാസത്തിൻെറയും സ്വാദു നമ്പൂതിരി സ്ത്രീകളായി ജനിച്ചിട്ടുള്ളവരിൽ ആരുംതന്നെ അനുഭവിച്ചിട്ടില്ലെന്നു പറഞ്ഞാൽ ഏതു ഹരിശ്ചന്ദ്രനും നെററി ചുളിക്കുന്നതല്ലാ." ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങൾ മുഴുവൻ തന്നെ ഈ അഭിപ്രായത്തോടു പൂൎണ്ണമായി യോജിക്കുന്നവയാണ്. അതിനാൽ നമ്പൂതിരി ബാലികമാൎക്കു വിദ്യാഭ്യാസമെന്ന പേരിനെ അണുമാത്രമെങ്കിലും അൎഹിക്കുന്നതായ ഒരു പാഠം സാധാരണമായി കൊടുത്തുവരുന്നില്ലെന്നു തന്നെയാണു പറയേണ്ടതു്. ഈ വാസ്തവത്തെ തെളിയിക്കുവാൻ ഇന്നത്തെ കാനേഷുമാരി കണക്കുതന്നെ ധാരാളം മതിയാകുന്നതാണ്. നമ്പൂതിരിസ്ത്രീകളിൽ 100ക്കു 20വീതം ആളുകൾക്കു മാത്രമേ സ്വഭാഷപോലും വായിക്കുവാൻ അറിയുള്ളു. ഈ സ്ഥിതി അന്യരാജ്യങ്ങളിലെ ജനങ്ങളോടു താരതമ്യപ്പെടുത്തുമ്പോഴാണു നമ്മുടെ സ്ഥിതി ഏററവും ശോച്യമാണെന്നു തെളിയുക. ജൎമ്മനിയിൽ 2000ത്തിന്നു ഒന്നുവീതമേ വായിക്കുവാൻ വയ്യാത്തവരുള്ളു. ഇംഗ്ലണ്ടിൽ 200ക്കു ഒരാൾവീതം വായിക്കുവാൻ വയ്യാത്തവരാണ്. (ജൎമ്മനിയിലേയും ഇംഗ്ലണ്ടിലേയും കണക്കു ശൈശവം കഴിഞ്ഞവരെ ബാധിക്കുന്നതാണ്. ഈ കണക്കുകളിൽനിന്നും നമ്പൂതിരിസ്ത്രീകളുടെ അജ്ഞതയെ പ്രത്യക്ഷപ്പെടുത്തുന്നുണ്ടല്ലൊ.

മേൽപ്രകാരം നമ്പൂതിരി സ്ത്രീകൾക്ക് വിദ്യാഭ്യാസമില്ലാതായി തീരുവാൻ പലെ കാരണങ്ങളുമുണ്ട്. സ്ത്രീകൾക്കു വിദ്യാഭ്യാസം കൊടുത്താൽ അവരുടെ നല്ല സ്വഭാവം നശിക്കുമെന്നൊരു ബോധം സമുദായത്തിൽ സൎവ്വത്ര ബാധിച്ചിട്ടുണ്ട്. പുരുഷന്മാൎക്കു പഠിപ്പുള്ള ഭാൎയ്യ വേണമെന്ന ഉത്തമബോധം ഇല്ലാത്തതും ഒരു പ്രധാനകാരണമാണ്. പുരുഷന്മാർ പഠിപ്പുള്ള സ്ത്രീകളെ മാത്രമേ വിവാഹം ചെയ്യുകയുള്ളുവെന്നു വന്നാൽ സ്ത്രീവിദ്യാഭ്യാസം എളുപ്പത്തിൽ സാധിക്കും. നല്ല അദ്ധ്യാ

പകന്മാർ ആവശ്യംപോലെ ഇല്ലാതിരുന്നതും ഒരു കാരണമായേക്കാം. ഇതിലുമെല്ലാം ശരിയായി, സ്ത്രീ വിദ്യാഭ്യാസത്തെ ഒന്നു പ്രതിബന്ധിക്കുന്നുണ്ട്. അതു ഘോഷാസമ്പ്രദായമാണ്. ഈ ഘോഷാസമ്പ്രദായം കേവലം നിരർത്ഥകമാകുന്നു. സംസ്കൃതസാഹിത്യം മുഴുവൻ പരിശോധിച്ചാലും ഈ ഘോഷാസമ്പ്രദായത്തിന്നു് അനുകൂലമായ ഒരു തെളിവും കിട്ടുകയില്ല. ഇതു് ഒരു സ്മൃതികാരൻെറയൊ മററൊ നിർബ്ബന്ധംമൂലം ഉണ്ടായതുമല്ല. ഇന്ത്യയിലെ മുഹമ്മദീയഭരണത്തിൻെറ ഫലമായിട്ടാണ് ഈ ഘോഷാസമ്പ്രദായം ഉണ്ടായിട്ടുള്ളതു്. മുഹമ്മദീയസ്ത്രീകളെല്ലാം ഘോഷകളാണ്. "യഥാ രാജാ തഥാ പ്രജാ." എന്നപോലെ അന്നു് അവരെ അനുകരിച്ചുവെന്നു മാത്രമേ ഉള്ളു. ഇന്നു ജനങ്ങൾ പാശ്ചാത്യരെ അനുകരിക്കുന്നതു നാം കാണുന്നുണ്ടല്ലൊ. ഇതുപോലെ ഉണ്ടായ ഒന്നു മാത്രമാണ ഘോഷാസമ്പ്രദായം. ഇതും വിദ്യാഭ്യാസത്തെ വല്ലാതെ പ്രതിബന്ധിച്ചു

## വിദ്യാഭ്യാസത്തിൻെറ പണ്ടത്തെ സ്ഥിതി.

പണ്ടു് ആര്യവർഗ്ഗക്കാരുടെ ഇടയിൽ സ്ത്രീവിദ്യാഭ്യാസം ധാരാളമുണ്ടായിരുന്നു. വൈദികകാലങ്ങളിൽ, പൌരസ്ത്യ സ്ത്രീലോകം വിദ്യാസമ്പന്നമായിരുന്നു. ഋഗ്വേദത്തിൽതന്നെ ചില ഭാഗം അവർ ഉണ്ടാക്കിയതായിട്ടുണ്ടെന്നു് ആർ. സി. ഡട്ടു് അദ്ദേഹത്തിൻെറ പ്രാചീനാര്യാവർത്തത്തിൽ പറയുന്നുണ്ടു്. പൌരാണികകാലങ്ങളിൽ അവർ പുരുഷന്മാരൊന്നിച്ചു വിദ്വൽസദസ്സുകളിൽ പങ്കുചേരുവാൻ മാത്രം വൈദഗ്ദ്ധ്യം ശാസ്ത്രങ്ങളിൽ സമ്പാദിച്ചിരുന്നുവെന്നു ഗാർഗ്ഗി, മൈത്രേയി മുതലായവരുടെ ചരിത്രം വായിച്ചാൽ ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്. അന്നു് അവർ പുരുഷന്മാരെ സർവ്വവിധത്തിലും സഹായിക്കുവാൻ സമർത്ഥകളായിരുന്നു. ഈ വാസ്തവത്തെ

തെളിയിക്കുവാൻ വളരെ ലക്ഷ്യങ്ങളുണ്ട്. സുപ്രസിദ്ധചരിത്രകാരനായ മെഗസ്തനിസ്സ സുമാർ 2000 കൊല്ലങ്ങൾക്ക മുമ്പ് ഇന്ത്യയെ സന്ദർശിച്ചപ്പോൾ, ഇന്ത്യയിലെ സ്ത്രീകൾക്ക ധാരാളം വിദ്യാഭ്യാസമുണ്ടായിരുന്നുവെന്നു രേഖപ്പെടുത്തിട്ടുണ്ട്. ജനസമുദായത്തിന്റെ സംസ്കാരപരിഷ്കാരങ്ങളെ കാണിക്കുന്നൊന്നാണല്ലൊ സാഹിത്യം. ശാകുന്തളം മുതലായ നാടകങ്ങളിലെ നായികമാരെ നോക്കിയാലും പ്രാചിനകാലങ്ങളിൽ ആര്യവർഗ്ഗക്കാൎക്ക വിദ്യാഭ്യാസമുണ്ടായിരുന്നുവെന്നു തെളിയുന്നതാണ്.

---

## കൂടുതൽ ആവശ്യം.

---

നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തിന്റെ ഇന്നത്തേയും പണ്ടത്തേയും സ്ഥിതി മേൽപ്രകാരമാണെങ്കിൽ അതിന്റെ കൂടുതൽ ആവശ്യത്തെ തെളിയിക്കുവാൻ വളരെയൊന്നും പറയേണ്ടതായിട്ടില്ല. അവരും മനുഷ്യരാണ്. അവൎക്കും ചില വിചാരങ്ങളും വികാരങ്ങളുമുണ്ട്. പക്ഷെ അവസ്ഥ വിസ്തരണമില്ല. മനുഷ്യസാധാരണമായ ബുദ്ധിയുണ്ട്. എന്നാൽ വിദ്യാഭ്യാസമില്ലാത്തതിനാൽ വികാസമില്ല. നാളിതുവരെയായി അവരുടെ ഇടയിൽ ഏതെങ്കിലും ഒരു വിഷയത്തിൽ പാടവമുള്ള ഒരാൾ എന്തുകൊണ്ടുണ്ടായില്ല. പേരെടുത്ത ഒരു കവയിത്രി എന്തുകൊണ്ടുണ്ടായില്ല. നല്ലൊരു ശി ല്പകാരിയൊ പണ്ഡിതയൊ എന്തുകൊണ്ടുണ്ടായില്ല. ഒന്നു തീൎച്ചയാണ്. ഈശ്വരൻ സൃഷ്ടിച്ചപ്പോൾ ഇവർ മാത്രം ഇങ്ങിനെ ലോകഭാരങ്ങളായി തീരട്ടെ എന്നു ശപിച്ചിട്ടൊന്നുമുണ്ടായിരിക്കയില്ല. അതിനാൽ അവരുടെ ബുദ്ധിയെ വികസിപ്പിക്കുവാനനുഗുണമായ ഒരു കൂടുതൽ വിദ്യാഭ്യാസം അവശ്യം ആവശ്യമാണ്. ഈ വിഷയത്തെക്കുറിച്ച് ഒരു മാന്യൻ പറയുന്നതിപ്രകാരമാണ്. "വിദ്യാഭ്യാസത്തിന്റെ അഭാവത്താൽ പ

.ല നമ്പൂതിരിസ്ത്രീകളുടേയും കവിതാവാസന കേവലം നിഷ് പ്രഭമായിത്തീൎന്നിട്ടുണ്ടെന്നു പറയുവാൻ അനുഭവം എന്നെ പ്രേരിപ്പിക്കുന്നുണ്ട്." ഇതുപോലെ പരഃശതം വാസനകഠം ദൈനന്ദിനം നശിച്ചുപോകുന്നുണ്ടായിരിക്കും. "ഇന്ത്യയുടെ പുനരുദ്ധാരണത്തിൽ സ്ത്രീകഠം കൂടുതൽ ഭാഗഭാക്കുകളായതിനാൽ ഇന്ത്യൻ സ്ത്രീജീവിതം അധികം വിദ്യാസമ്പൂൎണ്ണവും വിശാലവും സ്വതന്ത്രവും ആകുന്നതുവരെ ഇന്ത്യയുടെ മാഹാത്മ്യം പുനഃപ്രാപ്തമാകയില്ല" എന്നാണ് ആനിബസൻറ് മദാമ്മ ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്. ഈ അഭിപ്രായംതന്നെ നമ്പൂതിരിസമുദായത്തേയും സംബന്ധിപ്പിക്കാവുന്നതാണ്. നമ്പൂതിരിസമുദായത്തിൻെറ അഭിവൃദ്ധിയിലും സ്ത്രീകഠംക്ക് ഒരു വലിയ പങ്കുണ്ട്. അവരുടെ സ്ഥിതികൂടി പരിഷ്കൃതവും സംസ്കൃതവുമായാലേ സമുദായം അഭിവൃദ്ധിപ്പെടുകയുള്ളൂ.

സ്ത്രീകഠംക്ക് ഒഴിച്ചുകൂടാത്തതായ ദാമ്പത്യം ശരിയായിനയിക്കേണമെങ്കിലും അവൎക്കു വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണ്. സമുദായത്തിലെ പുരുഷന്മാർ ഇപ്പോഠം ഭാഗ്യവശാൽ ഒരുവിധം വിദ്യാഭ്യാസം ചെയ്യുവാൻ തുടങ്ങീട്ടുണ്ടല്ലൊ. അവരുടെ ഭാൎയ്യമാരെ ആ ബാലികമാർ കേവലം വിദ്യാവിമൂഢകളായിത്തീരുന്നതായാൽ ആ ദാമ്പത്യം ഒരിക്കലും സുഖഭൂയിഷ്ഠമായി പൎയ്യവസാനിക്കുന്നതല്ലതന്നെ. നേരേമറിച്ചു ഭൎത്താവു വിജ്ഞാനനിധിയും, ഭാൎയ്യ കേവലം മൂഢയുമായാൽ ആ ദാമ്പത്യത്തിൽനിന്നും ഉല്പതിക്കാവുന്ന അസുഖങ്ങളും അസ്വാരസ്യങ്ങളും അപാരങ്ങളാണെന്നു മാത്രമല്ല, ചിലപ്പോഠം അതു ഭയങ്കരംകൂടിയായിത്തീൎന്നേക്കാനാണ് അധികം വഴി. അതിനാൽ ഇനിയുള്ള കാലം നമ്പൂതിരിസ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിക്കാതിരിക്കുന്നതു സമുദായത്തിന്നു ഭാവിയിൽ ഒരു ശനിപാതംകൂടിയായിത്തീരുന്നതാണ്. ആകയാൽ നമ്പൂതി

രിസ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിക്കുവാനുള്ള കാലം അത്യാസ ന്നമായിരിക്കുന്നുവെന്നു മാത്രമല്ല, അത്യതിക്രാന്തവുംകൂടിയാ യിരിക്കുന്നു.

—

## മേലാൽ വേണ്ടതു്.

—

ഈ റിപ്പോർട്ടിൻെറ കഴിഞ്ഞ ഭാഗങ്ങളെക്കൊണ്ടു നമ്പൂ തിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തിൻെറ ഇപ്പോഴത്തെ സ്ഥിതി അത്യന്തശൂന്യവും അതിമാത്രം ശോച്യവുമാണെന്നും, ആ വി ഷയത്തിൽ അടിയന്തിരമായി ചിലതെല്ലാം ചെയ്യേണ്ടതു ണ്ടെന്നും തീർച്ചപ്പെട്ടുവല്ലോ. ഇനി ആലോചിക്കുവാനുള്ളതു് അവൎക്കു് ഏതെല്ലാം നിയമങ്ങളാണു് അനുകൂലങ്ങളെന്നും, ഏതു രീതിയിലാണു വിദ്യാഭ്യാസം കൊടുക്കേണ്ടതെന്നും ആ ണു്. ഇതു് അല്പം വിഷമമുള്ള ഒരുസംഗതിയുമാകുന്നു. സ്ത്രീസാ മാന്യത്തിന്നു് ഏതുതരം വിദ്യാഭ്യാസമാണു് അനുയോജ്യമായി രിക്കുന്നതെന്ന സംഗതി വിദഗ്ദ്ധന്മാരുടെ ഇടയിൽപോലും വിവാദവിഷയമാണു്. സ്ത്രീകളുടേയും പുരുഷന്മാരുടേയും പ്ര കൃതിയും പ്രവൃത്തിയും വിഭിന്നമാകയാൽ അവരുടെ സ്വഭാവ ത്തെ സംസ്കരിക്കുവാനുതകുന്നതായ വിദ്യാഭ്യാസവും, വിജാതി യങ്ങളായിരിക്കണമെന്ന ഒരു പക്ഷക്കാരുണ്ടു്. പ്രത്യുത സ്ത്രീപു രുഷന്മാർ അവകാശാധികാരങ്ങളിൽ തുല്യന്മാരാകയാൽ ഒരേ രീതിയിലുള്ള വിദ്യാഭ്യാസമാണു് ആവശ്യമെന്നും ചിലർ വാ ദിക്കുന്നു. എന്നാൽ ഈ വാദങ്ങളുടെ ഒരു തീരുമാനംവരെ കാത്തിരുന്നു് ആ തീർപ്പിന്നുശേഷം നമ്മുടെ സ്ത്രീകളുടെ വിദ്യാ ഭ്യാസപദ്ധതിയെ രൂപീകരിക്കാമെന്നുവെച്ചാൽ അതു സാദ്ധ്യ മാണെന്നു തോന്നുന്നില്ല. ആകയാൽ ആ വാദമെല്ലാം നടക്ക ട്ടെ, നമ്മുടെ ആവശ്യങ്ങൾക്കും, ആഗ്രഹങ്ങൾക്കും അനുയോ ജ്യമായവിധം നമുക്കൊരു പാഠസമ്പ്രദായം ഏൎപ്പെടുത്തുകയേ തൽക്കാലം സുസാദ്ധ്യമായി തോന്നുന്നുള്ളു.

അതുപോലെതന്നെ, ഇന്നു സാധാരണ സ്കൂളുകളിൽ കൊടുത്തു വരുന്ന വിദ്യാഭ്യാസമോ, പ്രത്യേകം ഒരു മാതൃകാ വിദ്യാഭ്യാസമോ നമ്പൂതിരിസ്ത്രീകൾക്കാവശ്യമെന്ന വിഷയത്തിലും പലേ അഭിപ്രായക്കാരേയും കാണുന്നുണ്ട്. ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളെ അടിസ്ഥാനപ്പെടുത്തുമ്പോൾതന്നെ രണ്ടു വിധം അഭിപ്രായങ്ങളും കാണുന്നുണ്ട്.

"പാശ്ചാത്യസ്ത്രീവിദ്യാഭ്യാസരീതി പൌരസ്ത്യസ്ത്രീകൾക്ക് ഉതകുന്നതല്ല" എന്നാണ് ആനിബെസണ്ടു മദാമ്മ ഇന്ത്യൻ സ്ത്രീവിദ്യാഭ്യാസത്തെ പുരസ്കരിച്ചു പറയുന്നത്. ഇന്ത്യൻ സ്ത്രീകൾക്കുതന്നെ ഇന്നത്തെ വിദ്യാഭ്യാസരീതി സ്വീകാര്യമല്ലെങ്കിൽ നമ്പൂതിരിസ്ത്രീകളുടെ കഥ പറയേണ്ടതില്ലല്ലൊ. ഇന്ത്യൻ സ്ത്രീവിദ്യാഭ്യാസവിഷയത്തിൽതന്നെ ആ മഹതി വേറെയും ഒന്നുരണ്ടഭിപ്രായങ്ങൾ പറഞ്ഞുകാണുന്നുണ്ട്. ഇന്ത്യാചരിത്രം, ഇന്ത്യൻ ശാസ്ത്രങ്ങൾ, ഇന്ത്യൻ നാടകങ്ങൾ, ഹൈന്ദവകഥകൾ ഇതുകൾ സ്ത്രീവിദ്യാഭ്യാസവിഷയങ്ങളാവേണ്ടതാണ്. ഇതാണ് ആ മഹതിയുടെ അഭിപ്രായം.

ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളിൽ അധികപക്ഷവും നമ്പൂതിരിസ്ത്രീകളുടെ പാഠപദ്ധതി അവൎക്കാവശ്യമായ വിഷയങ്ങളടങ്ങിയതായി പ്രത്യേകം രൂപീകരിക്കേണമെന്നാണ് അഭിപ്രായപ്പെടുന്നത്. ദുർല്ലഭം ചിലർ സാധാരണ പാഠശാലാവിദ്യാഭ്യാസത്തെ അനുകൂലിക്കുന്നുണ്ടെങ്കിലും, അധികമാളുകളും യോജിക്കുന്നില്ല. അതിനാൽ ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളെ അടിസ്ഥാനപ്പെടുത്തുമ്പോൾ നമ്പൂതിരിസ്ത്രീകൾക്ക് ഒരു പ്രത്യേകപാഠപദ്ധതി രൂപീകരിക്കേണ്ടതാണെന്നു തന്നേ പറയേണ്ടതായിരിക്കുന്നു. ഇനി പാഠ്യവിഷയങ്ങൾ ഏതെല്ലാമായിരിക്കേണമെന്നാണല്ലൊ ആലോചിക്കേണ്ടതു. "മലയാളസാഹിത്യത്തിൽ പൂർണ്ണമായ പരിജ്ഞാനവും ഒരു നല്ല നിലയിലുള്ള കണക്കും കയ്യക്ഷരവും സിദ്ധിക്കത്തക്കവിധമുള്ള ഒരു പാഠക്രമമാണു തല്ക്കാലം അവൎക്കു കൂടുതൽ പ്രയോ

ജനകരവും പ്രായോഗികവുമായിട്ടുള്ളതെന്നു തോന്നുന്നു. മലയാളസാഹിത്യത്തിൻെറ പരിപുഷ്ടിയ്ക്കു് ഇംഗ്ലീഷിൻേറയും സംസ്കൃതത്തിൻേറയും സഹായം ഒഴിച്ചുകൂടാത്തതാകയാൽ അവയുടേയും ഒരു സാമാന്യജ്ഞാനമുണ്ടാക്കിക്കൊടുക്കുന്നതു് അത്യാവശ്യമാണെന്നു പറയേണ്ടതില്ലല്ലോ. മാത്രമല്ല വൈദ്യം, ജ്യോതിഷം, സംഗീതം മുതലായ വിഷയങ്ങളിലും ഒരു ചുരുങ്ങിയ നിലയിലെങ്കിലും ജ്ഞാനമുണ്ടാക്കിക്കൊടുക്കുന്നതു നന്നായിരിക്കും" എന്നാണു ചില സമുദായാംഗങ്ങൾ പറയുന്നതു്. അവണാപ്പറമ്പു നമ്പൂതിരിപ്പാടു് അയച്ച അഭിപ്രായം കമിഷൻെറ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുന്ന ഒന്നാണു്. ആ അഭിപ്രായത്തിൽ അതു് അന്തർജ്ജനങ്ങളുടെ അഭിപ്രായമാണെന്നു് ഒരു കുറിപ്പു കാണുന്നുണ്ടു്. സാധാരണ എഴുത്തിന്നു വെക്കേണ്ടുന്ന പ്രായമായാൽ എഴുത്തിന്നു വെച്ചു പതിനഞ്ചു വയസ്സുവരെ ഇംഗ്ലീഷ്, സംസ്കൃതം, കണക്കു, മലയാളം ഇവ നല്ലവണ്ണം കാരണവൻമാരുടെ നിർബ്ബന്ധത്തോടുകൂടി പഠിപ്പിക്കേണ്ടതാണെന്നും, ബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു. ഇതാണു് അനുഭവരസികത്വമുള്ള അന്തർജ്ജനങ്ങളുടെ അഭിപ്രായം. കിട്ടിയേടത്തോളം അഭിപ്രായങ്ങളേയും, സ്വാനുഭവത്തേയും അടിസ്ഥാനപ്പെടുത്തിപ്പറയുമ്പോൾ മലയാളം, ഇംഗ്ലീഷു, സംസ്കൃതം, കണക്കു, സംഗീതം, ചരിത്രം, ഭൂമിശാസ്ത്രം, ചിത്രമെഴുത്തു, ബാലചികിത്സ, പ്രസവചികിത്സ, തുന്നൽ ഇതുകളെല്ലാം പാഠ്യവിഷയങ്ങളാകേണ്ടതാണെന്നാണു ഞങ്ങളുടെ അഭിപ്രായം.

മലയാളത്തിൻെറ അത്യാവശ്യകതയെ സംബന്ധിച്ചു പ്രത്യേകം പറയേണ്ടതായ ആവശ്യമില്ല. ഒരു മനുഷ്യന്നു് അയാളുടെ സ്വഭാഷയിൽപോലും പാണ്ഡിത്യമില്ലാതെ വരുന്നതു കഷ്ടമാണല്ലോ. അതിനാൽ മലയാളസാഹിത്യം നല്ലവണ്ണം ഉണ്ടാവത്തക്കവിധം അതു നിർബ്ബന്ധംതന്നെയാക്കണം. മലയാളസാഹിത്യം നല്ലവണ്ണം ഉണ്ടാവേണമെങ്കിൽ തീച്ച

യായും ഇന്നത്തെ കാലസ്ഥിതിക്ക സംസ്കൃതവും, ഇംഗ്ലി ഷും അപരിത്യാജ്യങ്ങളാണ്. വ്യാഖ്യാനം നോക്കിയാൽ അൎത്ഥം ഗ്രഹിക്കത്തക്കവിധമുള്ള പാണ്ഡിത്യം സംസ്കൃതത്തി ലും പത്രം വായിച്ചാൽ വൎത്തമാനം അറിയുവാൻ തക്ക അറിവു് ഇംഗ്ലീഷിലും അത്യാവശ്യമാണെന്നാണ ഞങ്ങളുടെ അഭി പ്രായം. ഗൃഹഭരണത്തെ യഥാവിധി നിറവേററുവാൻ കണക്കിൻേറയും, ലോകജ്ഞാനത്തിന്ന ചരിത്രം ഭൂമിശാസ്ത്രം ഇതുക ളുടേയും അറിവു് അത്യാവശ്യമാണല്ലോ: സംഗീതത്തിലും ചിത്രമെഴുത്തിലും സ്ത്രീസഹജമായി ഉണ്ടാവുന്ന വാസനയെ പരിപോഷിപ്പിക്കുവാൻ അവയിൽ വാസനയനുസരിച്ചു് ഉപ രിവിദ്യാഭ്യാസം ആവശ്യമാണ്. പെട്ടെന്നുണ്ടാകാവുന്ന അ പകടങ്ങളെ തടുക്കുവാനെങ്കിലും ജ്ഞാനം ബാലചികിത്സയി ലും, പ്രസവചികിത്സയിലും ഒഴിച്ചുകൂടാത്തതാണ്. തുന്നൽ മു തലായ വിനോദവേലകളും സ്ത്രീകൾക്കു യോഗ്യമാണല്ലോ. ഇവയിൽ മലയാളത്തിൽ പൂൎണ്ണമായ ജ്ഞാനവും, സംസ്കൃ തം, ഇംഗ്ലീഷ്, സംഗീതം ഇതുകളുടെ ഒരു സാമാന്യജ്ഞാന വും, കണക്കിൽ സാധാരണ പാഠശാലകളിലെ ഒരേഴാന്തര ജ്ഞാനവും, മലബാർ ചരിത്രം, ഭൂമിശാസ്ത്രം ഇതുകളുടെ പൂൎണ്ണജ്ഞാനവും നിർബ്ബന്ധമാക്കണം. ശുചീകരണം, സദാചാ രം മുതലായവ പാഠ്യപുസ്തകങ്ങളിലെ പാഠങ്ങളെക്കൊണ്ടു സാ ധിക്കാവുന്നതാണ്. മേൽ നിർദ്ദേശിച്ച വിഷയങ്ങളെല്ലാംത ന്നെ ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളുടെ അധികപക്ഷ ത്തെ ആസ്പദപ്പെടുത്തിയാണ ഞങ്ങൾ പാഠ്യവിഷയങ്ങളി ലുൾപ്പെടുത്തീട്ടുള്ളതു്.

നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസകാലം 5 വയസ്സുമുതൽ 12 വയസ്സുകൂടി 8 കൊല്ലം ആയിരിക്കേണമെന്നാണ ഞങ്ങളുടെ അഭിപ്രായം. ഈ എട്ടു കൊല്ലംകൊണ്ടു മേൽ പറഞ്ഞ വിഷയങ്ങളിലെല്ലാം മുമ്പു പറഞ്ഞപോലെയുള്ള ജ്ഞാനം സമ്പാദിക്കുവാൻ വളരെ ബുദ്ധിമുട്ടുകളൊന്നുമില്ല.

8 കൊല്ലത്തിൽ 5 കൊല്ലം നിർബ്ബന്ധവിദ്യാഭ്യാസത്തിന്നും 3 കൊല്ലം ഉപരിവിദ്യാഭ്യാസത്തിന്നുമായി വിനിയോഗിക്കാവുന്നതാണ്. ഇപ്രകാരം 8 കൊല്ലകാലം വിദ്യാഭ്യാസം കഴിച്ചു പുറത്തു വരുന്ന ഒരു നമ്പൂതിരിസ്ത്രീക്കു സ്ത്രീസാമാന്യത്തിന്നിടയിൽ ഒരു സാധാരണസ്ത്രീയായിട്ടെങ്കിലും ജീവിക്കുവാൻ തീച്ചയായും സാധിക്കുന്നതാണെന്നാണു ഞങ്ങളുടെ വിശ്വാസം.

ഇനി മേൽപറഞ്ഞ വിദ്യാഭ്യാസം ഏതു വഴിക്കാണു കൊടുക്കുവാൻ സാധിക്കുക എന്നാണ് ആലോചിക്കേണ്ടതു്. ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളെ നോക്കുമ്പോൾ പലരും പലവിധത്തിലും പറഞ്ഞുകാണുന്നുണ്ട്. നല്ലനല്ല സ്കൂളുകളുള്ള പ്രദേശങ്ങളിൽ ഹോസ്റ്റലുകൾ ഏപ്പെടുത്തി നമ്പൂതിരി ബാലികമാരെ അവിടെ ശേഖരിച്ച് ആ സ്കൂളുകളിൽ പഠിപ്പിക്കുവാൻ ചിലർ അനുവദിക്കുന്നു. സാധാരണ പൊതുവിദ്യാലയങ്ങളിലേക്കയക്കുവാനും ചിലർ ആജ്ഞാപിക്കുന്നുണ്ട്. ഇതു രണ്ടും കുറെ അസാദ്ധ്യമായിട്ടാണു ഞങ്ങൾക്കു തോന്നുന്നതു്. നാമൊന്നഭിപ്രായപ്പെടുമ്പോൾ അതു പ്രായോഗികമായിത്തീരണം. അല്ലാതെ കേവലം ആദശപരമായിട്ടു കാൎയ്യമില്ല. തങ്ങളുടെ കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിൽ പോലും ആലസ്യം കാണിക്കുന്ന കാരണവന്മാർ അവരെ ദൂരദേശങ്ങളിലുള്ള ഹോസ്റ്റലുകളിലേക്കോ പൊതുവിദ്യാലയങ്ങളിലേക്കൊ അയക്കുമെന്നു തോന്നുന്നില്ല. പ്രത്യേകവിദ്യാലയമെന്ന പക്ഷക്കാരേയും കാണുന്നുണ്ട്. സമുദായത്തിൻെറ ഇന്നത്തെ സ്ഥിതിക്ക് അതും അസാദ്ധ്യമാണ്. പുരുഷന്മാൎക്കുള്ള ഒരേ ഒരു പ്രത്യേകവിദ്യാലയത്തെ കൊണ്ടുനടക്കുവാൻ അതിയായി വിഷമിക്കുന്ന നാം സ്ത്രീകൾക്കു പ്രത്യേകവിദ്യാലയം സ്ഥാപിക്കുവാൻ ശക്തന്മാരാവുമെന്നു തോന്നുന്നില്ല. നാം വെറുതെ മനോരാജ്യം വിചാരിച്ചിട്ടു ഫലമില്ലല്ലൊ. നമുക്ക് ഒരു സമയം ഓക്സ്ഫോർഡിലേക്ക് അയക്കുവാൻതന്നെ സമ്മ

തവും സന്തോഷവുമായിരിക്കും. പക്ഷെ കുട്ടികളെ അയക്കേണ്ടവരും പണം ചിലവിടേണ്ടവരും കാരണവന്മാരാണ്. അതിനാൽ അല്പമെല്ലാം അവൎക്കടിമപ്പെട്ടുകയേ തൽക്കാലം നിവ്വാഹമുള്ളു.

അധികം ഇല്ലങ്ങളുള്ള പ്രദേശങ്ങളിൽ എവിടെയെങ്കിലും ഒരു ഇല്ലത്തുവെച്ച് ആ ദിക്കുകാൎക്കെല്ലാംകൂടി വിദ്യാഭ്യാസം കൊടുക്കുവാനും മററപ്രദേശങ്ങളിൽ പ്രത്യേകം ആളെ വെച്ച് കാൎയ്യം നിവ്വഹിക്കുവാനുമാണ ഞങ്ങൾക്കഭിപ്രായം അയച്ച അധികപക്ഷം ആളുകളും അഭിപ്രായപ്പെടുന്നത്. ഏതു പ്രകാരത്തിലും ഞങ്ങൾക്ക് ആ അഭിപ്രായത്തോടു യോജിക്കാനാണ വഴി കാണുന്നത്. അധികം ഇല്ലങ്ങളുള്ള ദിക്കുകളിൽ ഒരില്ലത്തു വിദ്യാഭ്യാസത്തിന്നാവശ്യമുള്ള എല്ലാ ഏപ്പാടുകളും ചെയ്തു, കുട്ടികളെ അയക്കുവാനാവശ്യപ്പെട്ടാൽ അതു് ഒരു സമയം സാധിച്ചേക്കും. പ്രത്യേകം ആളെ വെക്കുവാനും കുറെ പേൎക്കു കഴിവുണ്ടാവും. അതിനാൽ ആ അഭിപ്രായത്തോടുതന്നെയാണ ഞങ്ങളും യോജിക്കുന്നത്.

അദ്ധ്യാപകമാർ തീച്ചയായും സ്ത്രീകളായിരിക്കണം. നമ്മുടെ സമുദായത്തിൽ അദ്ധ്യാപകജോലിക്കു സമത്ഥകൾ ഉണ്ടാവുന്നതുവരെ അന്യസമുദായങ്ങളിൽനിന്നും സ്ത്രീകളെ നിയോഗിക്കയേ നിവ്വാഹമുള്ളു. ഞങ്ങൾക്കു കിട്ടിയ അഭിപ്രായങ്ങളെല്ലാംതന്നെ ഈ ഒരു വിഷയത്തിൽ ഒന്നുതന്നെയാണ് അഭിപ്രായപ്പെടുന്നത്. അദ്ധ്യാപകമാരുടെ ശമ്പളം മുതലായ ചിലവുകളെല്ലാം കുട്ടികളുടെ രക്ഷിതാക്കന്മാർ വഹിക്കുകയും വേണം.

---

ഉപസംഹാരം.

ഞങ്ങളുടെ ആവശ്യമനുസരിച്ച് വിലയേറിയ അഭിപ്രാ

യങ്ങളുയച്ചുതന്നും മററുവിധത്തിലും സഹായിച്ചു, ഞങ്ങളുടെ ഈ ഉദ്യമം വിജയകരമാക്കിത്തന്ന, സ്വസമുദായങ്ങളുടേയും പ്രത്യേകിച്ച് അന്യസമുദായപ്രമാണികളുടേയും പേരിൽ ഞ ങ്ങൾക്കുള്ള കൃതജ്ഞതയേ രേഖപ്പെടുത്തിക്കൊള്ളുന്നു. ഞങ്ങളു ടെ റിപ്പോർട്ടിനേയും പാഠപദ്ധതിയേയും സ്വീകരിച്ചു തദനുസര ണം നമ്പൂതിരിബാലികമാരെ വിദ്യാഭ്യാസം ചെയ്യിച്ചു വിദൂര മല്ലാത്ത ഭാവിയിൽ സമുദായത്തെ അഭിവൃദ്ധിപ്പെടുത്തുവാൻ മാന്യസമുദായാംഗങ്ങളോട് അഭ്യർത്ഥിച്ചുകൊണ്ട് ഇതിനെ ഉ പസംഹരിച്ചുകൊള്ളുന്നു.

എന്ന്

കമീഷൻ മെമ്പർമാർ.

1. എ. കെ. ടി. കെ. എം. ഗുപ്തൻ നമ്പൂതിരിപ്പാട് (ഒപ്പ്) (പ്രസിഡൻറ്)
2. മൂത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരിപ്പാട് ,, (സിക്രട്ടറി)
3. കല്ലിങ്ങാട്ടു ശങ്കരൻ നമ്പൂതിരി (എം. എൽ. സി) ,,
4. മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
5. സി. എസ്സ്. സുബ്രഹ്മണ്യൻ പോററി എം. എ. ,,
6. മാററാശ്ശേരി ത്രിവിക്രമരു വാസുദേവരു ,,
7. സി. എൻ. തുപ്പൻനമ്പൂതിരി (എം. എൽ. സി.) ,,
8. എം. പി. നാരായണഭട്ടതിരി ,,
9. എസ്സ്. ഗോവിന്ദൻനമ്പൂതിരി ,,
10. പി. എം. ചന്ദ്രശേഖരൻ നമ്പൂതിരി ,,
11. കെ. പി. ശങ്കരൻനമ്പൂതിരി ,,
12. കാവിൽ അവിഞ്ഞിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,



## നമ്പൂതിരിസ്ത്രീവിദ്യാഭ്യാസ കമീഷൻ

## ചോദ്യങ്ങൾ.

1. നമ്പൂതിരിബാലികമാർക്ക് ഇപ്പോൾ നല്കിവരുന്ന വിദ്യാഭ്യാസം ഏതെല്ലാമാണ്? എങ്ങിനെയെല്ലാമാണ്?

2. ഇപ്പോൾ നൽകുന്ന വിദ്യാഭ്യാസത്തിൽ കൂടുതലായി വല്ലതുമാവശ്യമുണ്ടോ?

3. ഉണ്ടെങ്കിൽ ഏതെല്ലാമാണ് വേണ്ടതു്? ഏതുരീതിയിലാണ് വേണ്ടതു്?

## അന്യസമുദായാംഗങ്ങളുടെ

# അഭിപ്രായങ്ങൾ.

### അനുബന്ധം I

നമ്പൂതിരിബാലികാവിദ്യാഭ്യാസകമീഷൻ സിക്രട്ടറി അവർകൾ 30—1—103നു അയച്ച കത്തിന്നും, അതിലടക്കം ചെയ്ത ചോദ്യങ്ങൾക്കും മറുപടി അയക്കാൻ ഇത്രയും താമസം നേരിടേണ്ടിവന്നതിൽ വളരെ വ്യസനിക്കുന്നു. ഒരു വിധം കാരാഗൃഹത്തിൽ കിടന്നു ലോകമെന്തെന്നറിയാതേയും തങ്ങളുടെ ജീവിതോദ്ദേശം സഫലീകരിക്കാതേയും ജീവിതം നയിച്ചുപോരുന്ന നമ്പൂതിരിസ്ത്രീസമുദായത്തിൻെറ ഉന്നതിക്കു വേണ്ടുന്നതു ചെയ്യേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. അതിന്നു് ആ സമുദായത്തിലെ സ്ത്രീപുരുഷന്മാരെല്ലാവരും ഏകോപിച്ചു് ശ്രമിച്ചാലല്ലാതെ യാതൊരു ഗുണവും സിദ്ധിക്കുന്നതല്ലേ

ന്നു തക്കമററ സംഗതിയാണല്ലോ. ദീർഘകാലത്തെ നിദ്ര യിൽ നിന്നുണൎന്ന് ഇപ്പോൾ ഏററവും പ്രാധാന്യമേറിയ ഇ ക്കാൎയ്യത്തെപ്പററി നിരൂപണം ചെയ്വാൻ തുടങ്ങിയതിൽ ന മ്പൂതിരിസമുദായത്തെ അഭിനന്ദിക്കയും നമ്പൂതിരി സ്ത്രീജനങ്ങ ളുടെ ശ്രേയസ്കരമായ ഉന്നതിക്ക് അഭിനന്ദനീയമായ വിജയം ആശംസിക്കയും ചെയ്തുകൊള്ളുന്നു.

നമ്പൂതിരിസ്ത്രീവിദ്യാഭ്യാസവിഷയം ഇതരസമുദായങ്ങ ളിലെ വിദ്യാഭ്യാസം ലഭിച്ച സ്ത്രീകളുടെ ദൃഷ്ടിക്ക് അഗോചര മല്ല. ഇക്കാൎയ്യത്തെപ്പററി വിചിന്തനം ചെയ്യേണ്ടതാണെന്ന മുറവിളികൂട്ടംവണ്ണം തുടരെത്തുടരെയായി വന്നുകാണുന്ന ലഘു പത്രികകളും മാസികകളിലേയും പത്രങ്ങളിലേയും ലേഖനങ്ങ ളും, ഇക്കാൎയ്യത്തെ ഏവരുടേയും മനോദൃഷ്ടിക്ക പാത്രീഭവിപ്പി ക്കയും ചെയ്തിരിക്കുന്നു. സ്ത്രീവിദ്യാഭ്യാസ ഔന്നത്യത്തിന്നായും ഇപ്പോഴുള്ള സ്ത്രീവിദ്യാഭ്യാസത്തിൽ വേണ്ടുന്ന ഭേദഗതികൾ വ രുത്താനായും വേണ്ടി, 1928-ാംകൊല്ലംആദ്യത്തിൽഡെൽഹി യിൽവെച്ചു കൂടുവാൻ പോകുന്ന അഖിലേന്ത്യാമഹിളാസംഘ (The All Womens Conference on Educational Reform) ത്തിന്റെ 2-ാം വാൎഷികയോഗം അവരുടെ കാൎയ്യപരിപാടിക യിൽ നമ്പൂതിരി ബാലികാവിദ്യാഭ്യാസം ഒരു പ്രധാനവിഷയ മായി എടുക്കേണ്ടതാണ്. ഈ സംഘത്തിലെക്കു പ്രതിനിധി കളെ തിരഞ്ഞെടുക്കേണ്ടതിന്നും തദ്ദേശങ്ങളിലെക്കു വേണ്ടുന്ന ഭേദഗതികളെപ്പററിച്ചിന്തിച്ചു തീൎപ്പ് കല്പിക്കേണ്ടതിന്നും വേ ണ്ടി ഓരോ ജില്ലാകോൺഫറൻസ് കൂടുന്നുണ്ട്. മലയാളജി ല്ലയിൽ കൂടുവാൻ പോകുന്ന മഹിളാസംഘം നമ്പൂതിരിബാ ലികാ വിദ്യാഭ്യാസത്തെപ്പററി ആലോചിക്കേണ്ടതാണെന്ന ഒരു പ്രമേയം ഒരു മെമ്പർ കൊണ്ടുചെല്ലുന്നുണ്ട്. തദവസര ത്തിൽ നിങ്ങൾ അയച്ചുതന്ന ചോദ്യരൂപേണ, ഇക്കാൎയ്യത്തെ പ്പററി സംഘം ആലോചിക്കുകയും ആലോചനാതീൎപ്പുകൾ ന മ്പൂതിരിവിദ്യാഭ്യാസ കമ്മിററിക്ക് അയച്ചുതരുന്നതും ആകുന്നു.

നമ്പൂതിരിബാലികമാക്ക് ഇപ്പോൾ നല്കിവരുന്ന വിദ്യാഭ്യാസത്തെപ്പററി ഒരു ക്ലിപ്തവിവരം എനിക്കില്ല. ഞാൻ അന്വേഷിച്ചു മനസ്സിലാക്കിയേടത്തോളം അവരിൽ ഭൂരിപക്ഷക്കാക്കും മലയാളം കഷ്ടിച്ചു വായിച്ചു മനസ്സിലാക്കാൻ മാത്രം സാധിക്കുന്നതാണെന്നാണ് അറിയുന്നതു്. സംസ്കൃതപാണ്ഡിത്യം ലഭിക്കുവാൻ സൌകൎയ്യം അവക്കു ധാരാളം ഉണ്ടെങ്കിലും, രക്ഷാകർത്താക്കന്മാരുടെ ഉപേക്ഷകൊണ്ടായിരിക്കാം- അല്പം ചിലക്കുമാത്രമേ സംസ്കൃതപാണ്ഡിത്യം ലഭിച്ചിട്ടുള്ളു. മതസംബന്ധമായും പൌരാണികവിഷയത്തിലും ഉള്ള സാഹിത്യത്തിൽ മാത്രമേ അവക്കു് അല്പം വല്ല അറിവും സിദ്ധിച്ചിട്ടുള്ളു. ഇതു ഗ്രഹിക്കേണ്ടതല്ലെന്നല്ല ഞാൻ പറയുന്നതു്. ജീവിതയാത്രയിൽ അവശ്യം വേണ്ടുന്ന ജ്ഞാനത്തിൽ ഏററവും സാരമായ ഒന്നാകുന്നു മതസംബന്ധമായ വിവരം. പക്ഷേ അതൊന്നിൽമാത്രം ശ്രദ്ധവെച്ചു മറെറല്ലാഭാഗങ്ങളും തീരെ നിരാകരിക്കുന്നതു കഷ്ടമാണെന്നു മാത്രമാണ് എൻെറ വാദം.

അതുകൊണ്ടു നമ്പൂതിരിബാലികമാക്ക് ഇപ്പോൾ കൊടുത്തുവരുന്ന വിദ്യാഭ്യാസത്തിൽ കൂടുതലായി വളരെ ആവശ്യമുണ്ടു്. സാമുദായികമായും, രാഷ്ട്രീയമായും, ശാസ്ത്രീയമായും ഉള്ള വിജ്ഞാനസമ്പാദനവും ഇപ്പോഴത്തെ ജീവിതരീതിക്ക് അവശ്യം വേണ്ടതാകുന്നു. കേവലം പുസ്തകങ്ങളിൽനിന്നു കിട്ടുന്ന അറിവുമാത്രം പോരാ. ഒരു സമുദായത്തിലെ അംഗമായ മനുഷ്യന്നു—പുരുഷന്നും സ്ത്രീക്കും ഒരുപോലെ—തൻെറ സഹജീവികളുമായുണ്ടാവുന്ന സംസർഗ്ഗത്തിൽ നിന്നു വളരെ അറിവു സിദ്ധിപ്പാനുണ്ടു്. ഭൂലോകത്തിൻെറ വിസ്തീർണ്ണവും, ഭൂലോകവാസത്തിൻെറ യഥാർത്ഥസ്ഥിതിയും കൂപമണ്ഡൂകങ്ങൾ അറിയുമോ? സാമുദായികജീവിതത്തിൽനിന്നുണ്ടാകുന്ന മനോവിശാലത അവക്ക് എങ്ങിനെ സിദ്ധിക്കും? സാഹോദൎയ്യത്തിൽ നിന്നുളവാകുന്ന അനുശോഭിതമായ ആദർശങ്ങൾ അവക്കു മ

ററവിടേനിന്നു കിട്ടും? ഇനി രാഷ്ട്രീയമായ കാൎയ്യങ്ങളെപ്പററി ആലോചിക്കയാണെങ്കിൽ ഇക്കാലത്തു് ഈ വിഷയത്തിലും കുറഞ്ഞൊരു പരിജ്ഞാനമെങ്കിലും വേണ്ടതാണു്. മാതൃരാജ്യത്തിൻെറ അഭിവൃദ്ധിക്കായി ഭാരതമാതാവിൻെറ സൎവ്വസന്താനങ്ങളും ഒത്തൊരുമിച്ചു് പ്രയത്നിക്കേണ്ട കാലമാണിതു്. രാഷ്ട്രീയകാൎയ്യങ്ങളിൽ സ്ത്രീകൾ നേരിട്ടു പ്രവേശിക്കേണമെന്നു ഞാൻ പറയുന്നില്ല. പുത്രി, സഹോദരി, ഭാൎയ്യ, മാതാവു് എന്നീ നിലകളിൽ പുരുഷന്മാരുടെ സൎവ്വയത്നങ്ങളിലും പങ്കുകൊള്ളേണ്ട സ്ത്രീകൾക്കു, പുരുഷന്മാർ പ്രയത്നിക്കുന്ന എല്ലാ കാൎയ്യങ്ങളെക്കുറിച്ചും വിവരം വേണ്ടതാകുന്നു. ഓരോരോ വിഷയത്തിൽ പ്രത്യേകനിപുണത അല്ല; എല്ലാററിനേയും കുറിച്ചു് ഒരു സാമാന്യജ്ഞാനമാണു സ്ത്രീകൾക്കു സിദ്ധിക്കേണ്ടതു്. ഇക്കാലത്തു് ഇംഗ്ലീഷുഭാഷാപരിജ്ഞാനമില്ലാത്തതും ഒരു വലിയ അസൌകൎയ്യമായി കാണുന്നുണ്ടു്. നാം ആംഗ്ലേയകോയ്മക്കധീനമായിരിക്കുന്നകാലത്തോളം ആംഗ്ലേയഭാഷ കൂടാതെ നിവൃത്തിയില്ല. അത്രയുമല്ല, ആധുനികകാലത്തെ പരിഷ്കൃതരാജ്യങ്ങളെപ്പററി വൎത്തമാനം അറിയുന്നതു മുഖ്യമായി ഇംഗ്ലീഷുഭാഷാ മുഖാന്തരമാണു്. അനേകഭാഷ സംസാരിക്കുന്ന പല പല ചെറുസമുദായങ്ങളാൽ ഉണ്ടാക്കപ്പെട്ട ഇന്ത്യക്കാക്കു് ഒരു സാധാരണഭാഷ അത്യാവശ്യവുമാണു്. പണ്ടു സൎവ്വത്ര പ്രചാരമായിരുന്ന സംസ്കൃതഭാഷക്കു പകരം, ഇപ്പോൾ ഇംഗ്ലീഷുഭാഷയാണു് പ്രചരിക്കുന്നതു്. ഓരോരുത്തൎക്കോ ഒരു ചെറുസമുദായത്തിന്നോ കാലഗതിയെ തിരെ മാററുവാനായി നിവൃത്തിയില്ലാത്തതിനാൽ, കാലത്തിന്നനുസരിച്ച കോലം കെട്ടുകതന്നെ ഉത്തമമാൎഗ്ഗം.

ഒന്നാമതായി, കാരാഗൃഹവാസത്തിന്നു തുല്യമായ ജീവിതത്തിൽനിന്നു നമ്പൂതിരിസ്ത്രീജനങ്ങളെ വിമുക്തരാക്കേണ്ടതാകുന്നു. ഇതരസമുദായങ്ങളിലെ സ്ത്രീകൾ അനുഭവിക്കുന്നേത്ര സ്വാതന്ത്ര്യവും, സൌകൎയ്യവും എന്തുകൊണ്ടു് ഇവൎക്കും ല

ഭിച്ചുകൂടാ? അടിസ്ഥാനരഹിതങ്ങളും നിരൎത്ഥകങ്ങളുമായ ചില ആചാരങ്ങളെ ലംഘിക്കുവാൻ നമ്പൂതിരിസ്ത്രീപുരുഷന്മാർ ഒരു പോലെ ധൈൎയ്യപ്പെടുന്ന കാലത്തു മാത്രമേ നമ്പൂതിരി വനിതമാൎക്ക് ഉന്നതസ്ഥിതി ലഭിക്കുകയുള്ളൂ. ഇതുവരെ അനുസരിച്ചുവന്ന ആചാരങ്ങളിൽ ഏവ ലംഘിക്കത്തക്കവയാണെന്നും, അവയെ എങ്ങിനെയാണു തള്ളേണ്ടതെന്നും നമ്പൂതിരിജനങ്ങൾതന്നെ ആലോചിച്ചു നിശ്ചയിക്കേണ്ട സംഗതിയാണ്. നമ്പൂതിരിബാലികമാൎക്കു കൊടുക്കേണ്ടും വിദ്യാഭ്യാസം ഇന്നിന്നതാണെന്നു നിൎണ്ണയപ്പെടുത്തിയശേഷം അതിന്നുവേണ്ടുന്ന പദ്ധതിയും രീതിയും നിശ്ചയിക്കേണ്ട കടമയും നമ്പൂതിരിമാരുടെയാണ്. നവീനപരിഷ്കാരരീതിയും, ആധുനികസമ്പ്രദായങ്ങളും നമ്പൂതിരിസ്ത്രീജനങ്ങൾക്ക് എത്രത്തോളം സ്വീകാരയോഗ്യങ്ങളാണെന്നു ഇതരസമുദായങ്ങൾ ആലോചിക്കുന്നതിനേക്കാൾ സ്വസമുദായം ഏകോപിച്ചു, നിരൂപണംചെയ്തു നിശ്ചയിക്കുന്നതായിരിക്കും ഉത്തമം. നമ്പൂതിരിബാലികമാൎക്കു പ്രത്യേകിച്ച് പാഠശാലകൾ സ്ഥാപിക്കുന്നതിന്നു തരമുള്ളപക്ഷം, ആവശ്യമുള്ള സ്ഥലങ്ങളിൽ അങ്ങിനെ ചെയ്യുന്നതു നന്നായിരിക്കും. അങ്ങിനെ തരമില്ലാത്ത സ്ഥലങ്ങളിൽ, ഇതരസമുദായബാലികമാൎക്കുള്ള പാഠശാലകളിൽ നമ്പൂതിരിബാലികമാരെ അയക്കുന്നതിന്നു വലിയ വിരോധമുണ്ടോ? പന്ത്രണ്ടുവയസ്സുവരെയുള്ള കുട്ടികളെയെങ്കിലും സ്കൂളിലേക്ക് അയക്കുന്നതു വിരോധിക്കത്തക്ക ഒന്നല്ല. കഴിവുള്ളപക്ഷം നമ്പൂതിരി സ്ത്രീസംഘങ്ങൾ ഓരോ സ്ഥലങ്ങളിൽ ഏൎപ്പെടുത്തുന്നതും ഒരു നല്ല മാൎഗ്ഗമാണ്. അറിവും പരിചയവും ഉള്ള നമ്പൂതിരി വനിതമാർ ഈ സംഘങ്ങളുടെ ആധിപത്യം സ്വീകരിക്കയും, അവരുടെ അദ്ധ്യക്ഷതത്തിൻ കിഴിൽ വായനശാലകൾ തുറന്നും, പ്രാസംഗികമാരെ ഏൎപ്പെടുത്തിയും, പ്രബന്ധങ്ങൾ എഴുതിയും വായിച്ചും, കലാവിദ്യകളിൽ ഏൎപ്പെട്ടും, മററും, വിനോദകരമായും ഉപകാരപ്രദവുമായ രീതിയിൽ ഈ സംഘ

ങ്ങൾ കൊണ്ടുനടത്തുന്നതു് വളരെ നന്നായിരിക്കും. മററുസമുദായസ്ത്രീകളുടെ പ്രത്യേകിച്ചു ബന്ധുസമുദായസ്ത്രീകളുടെ സഹായവും സഹകരണവും സംഘത്തിലേക്കു് എളുപ്പം ചേക്കാവുന്നതാണു്. ആരംഭത്തിൽ പല മുടക്കങ്ങളും ബുദ്ധിമുട്ടുകളും കാണുമായിരിക്കും. എന്നാൽ സ്ഥിരപ്രയത്നംകൊണ്ടും അശ്രാന്തമായ പരിശ്രമംകൊണ്ടും നമ്പൂതിരിവനിതാസംഘങ്ങൾ ഒരു പ്രബലമായ സ്ഥിതിയിൽ കാലക്രമേണ വന്നുകൂടുമെന്നാണു് എന്റെ വിശ്വാസം. ബാല്യം കഴിഞ്ഞ നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തിന്നു് ഇതിലധികം എളുപ്പവും സൌകര്യവുമായ വഴി വേറെയുണ്ടെന്നു തോന്നുന്നില്ല.

എം. പി. കൌസല്യഅമ്മ.

II

ചോദ്യക്കുറിപ്പിൽ ഉള്ള ചോദ്യങ്ങൾക്കു് എനിക്കു് അല്പമായ അറിവു് ഉള്ളതിന്നു് അനുസരിച്ചു് എഴുതുന്ന സമാധാനം.

ചോദ്യം (1) അന്വേഷണത്തിൽ പെട്ടേടത്തോളം, അന്തർജ്ജനങ്ങൾക്കു് ഇപ്പോൾ എഴുതുവാനും വായിക്കുവാനും (മലയാളം) മാത്രം അറിയാം. വളരെ അറിവില്ലാത്ത ചില എഴുത്തച്ഛന്മാരാണു് അക്ഷരജ്ഞാനം ഉണ്ടാക്കി കൊടുക്കുന്നതത്രെ.

ചോദ്യം (2) ഉണ്ടു്.

ചോദ്യം (3) സംസ്കൃതകാവ്യങ്ങളും നാടകങ്ങളും വായിച്ചാൽ അർത്ഥമാവത്തക്ക സംസ്കൃതപരിജ്ഞാനം ഉണ്ടാക്കി കൊടുക്കേണ്ടതാണു്! അന്തർജ്ജനങ്ങളെ ഇതിൽ ജാസ്തി ഒന്നും പഠിപ്പിക്കാൻ സമയമുണ്ടാവുമെന്നു തോന്നുന്നില്ല. എന്തെന്നാൽ വിവാഹാനന്തരം ഭർത്തൃശുശ്രൂഷയാണെല്ലോ

ഏററവും വലിയ വിദ്യാഭ്യാസം. അതല്ലാതെ സംസ്കൃതം, സംഗീതം, ഇംഗ്ലീഷു മുതലായ അനവധി വിഷയങ്ങൾ പഠിപ്പിക്കുവാൻ തുടങ്ങിയാൽ, യാതൊന്നിലും വിവരമുണ്ടാവുന്നതല്ല. സംസ്കൃതജ്ഞാനം ഉണ്ടെങ്കിൽ ഉള്ളിലിരുന്നു വിനോദിക്കുവാൻ വഴിയായി. ഗൃഹഭരണത്തിന്നോ, ബാലരക്ഷക്കോ പ്രത്യേകമായി പുസ്തകപ്പഠിപ്പു വേണമെന്നു തോന്നുന്നില്ല. എന്തെന്നാൽ ഈ വിഷയങ്ങൾ അനുഭവംകൊണ്ടും പഴമക്കാർ കാട്ടുന്നതു കണ്ടും പഠിക്കേണ്ടതാണ്.

സ്കൂളിൽ ഇവരെ അയയ്ക്കുവാൻ തരമില്ലല്ലൊ. അതിനാൽ അറിവുള്ളവരെ ശമ്പളം കൊടുത്തു നിൎത്തുക എന്നല്ലാതെ വേറെ വഴിയില്ല. അന്തർജനങ്ങൾക്കു ഒരു പ്രത്യേക സ്കൂൾ എന്നതു നടക്കുമെന്നു തോന്നുന്നില്ല. അതു ഭംഗിയുമില്ല. ധനമില്ലാത്തവരാണെങ്കിൽ, അടുത്ത ഇല്ലക്കാർ നാലോ അഞ്ചോ പേർ കൂടി പണം ചിലവിട്ടു ഒരാളെ നിൎത്തുന്നതു സൌകൎയ്യമായിരിക്കും. കുറച്ചുകാലം കഴിഞ്ഞാൽ, അന്തൎജ്ജനങ്ങൾ പഠിച്ചു വന്നാൽ, അവരെത്തന്നെ പഠിപ്പിക്കുവാൻ നിശ്ചയിക്കാമല്ലൊ.

എന്നു പി. കെ. കുട്ടിത്തമ്പുരാട്ടി.

---

## III

സദയം അയച്ചുതന്ന എഴുത്തും ചോദ്യങ്ങളും കിട്ടി. നന്ദി പറഞ്ഞുകൊള്ളുന്നു. ആ വിഷയത്തിൽ എനിക്കു തോന്നിയ അഭിപ്രായത്തെ താഴെ ഉദ്ധരിച്ചു കൊള്ളുന്നു. അതിൽ കൂടുതലായ വിവരം വല്ലതുമാവശ്യമുണ്ടെങ്കിൽ, അറിയിച്ചാൽ, വേണ്ടതു ചെയ്വാൻ സന്നദ്ധയാണെന്നുകൂടി അറിയിച്ചു കൊള്ളുന്നു.

1. നമ്പൂതിരിബാലികമാൎക്കു ഇപ്പോൾ പ്രായോഗിക

മായും ആധുനികാവശ്യങ്ങളെ പുരസ്കരിച്ചും യാതൊരു വി ദ്യാഭ്യാസവും കൊടുത്തു വരുന്നതായി ഞാൻ അറിയുന്നില്ല. കേവലം മലയാളത്തിലുള്ള അക്ഷരജ്ഞാനമല്ലാതെ വിശേഷി ച്ചൊന്നും അവക്ക് നല്കി വരുന്നില്ല.

"മൂന്നു നേരം തേവരിക്കുക", അത്ഥം മനസ്സിലാക്കു വാൻപോലും കഴിയാതെ "പതിന്നാലുവൃത്തം, രാമായണം, ഇല്ലേ, വല്ല കൈകൊട്ടിക്കളിപ്പാട്ടുകളും അവർ വായിക്കാറു ണ്ട്" എന്നുള്ളതിൽ അവരുടെ ഇന്നത്തെ വിദ്യാഭ്യാസവും ഫ ലവും അടങ്ങിയിരിക്കുന്നു.

2. രണ്ടാം ചോദ്യത്തിന്റെ ഉത്തരം ഒന്നാം ചോ ദ്യത്തിന്റെ മറുവടിയിൽ നിന്നും വിശദമാകുന്ന താണ്.

3. പ്രാഥമികവിദ്യാഭ്യാസം മുതല്ക്കു് അവക്കിന്നു് അത്യാ വശ്യമായി തീന്നിട്ടുണ്ട്. ആത്മീയമായോ മാനസികമായോ കായികമായോ ഉള്ള ഒരു സംസ്കാരവും ഇന്നവരിൽ കാണു ന്നില്ല. അതുകൊണ്ട് അവയെ മുൻനിത്തിയിട്ടുള്ള ഒരു വിദ്യാ ഭ്യാസമാണ് ഇന്നത്തെ അവരുടെ ആവശ്യമെന്നു പറയുവാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. അതിന്നു നവീനപദ്ധതിയിലുള്ള ബാലികാപാഠശാലകൾ ഏപ്പെടുത്തി ശരിയായ വിധത്തിൽ വിദ്യാഭ്യാസം ചെയ്യിക്കേണ്ടതാണു മുഖ്യാവശ്യം. വിശേഷിച്ച്, പാചകവിധി, ശുശ്രൂഷാക്രമം, മിതവ്യയശാസ്ത്രം, ആരോഗ്യ ശാസ്ത്രം, ഗൃഹഭരണം മുതലായവയും സ്ത്രീകൾക്ക് അവശ്യം ആവശ്യമായിട്ടുള്ള കരകൌശലങ്ങളും പഠിപ്പിക്കുവാൻ അവി ടെ ഏപ്പാടുണ്ടാവണം. ഇംഗ്ലീഷ്, സംസ്കൃതം കണക്കു, സം ഗീതം മുതലായവയും സ്വഭാഷയോടുകൂടി അവരെ പഠിപ്പിക്കു ണം. അവക്കത്യാവശ്യം വേണ്ടതായ ലൌകികജ്ഞാനവും അ വിടെ നിന്നു ലഭിക്കുവാൻ തരപ്പെടണം. ഇല്ലം വിട്ടാൽ അ മ്പലത്തോടുകൂടി ലോകം അവസാനിച്ചു എന്നും ഇല്ലത്തെ

വീട്ടുവേല വിട്ടാൽ പിന്നെ ഒരു ധൎമ്മവും ആചരിക്കുവാനില്ലെന്നമാണ് അവരിൽ അധികം പേരും വിശ്വസിക്കുന്നതു്. അതിനാൽ ഭൂമിശാസ്ത്രവും മഹതികളുടെ ചരിത്രങ്ങളും അവരെ പ്രത്യേകം പഠിപ്പിക്കേണ്ടതാണ്. എന്നാൽ ഇന്നവരിൽ സഹജമായി കാണുന്ന ഈശ്വരവിശ്വാസം, സത്യനിഷ്ഠ, വിനയം മുതലായ സൽഗുണങ്ങൾക്കു മതിയായ പോഷണം നല്കുകയല്ലാതെ യാതൊരു വിധത്തിലും ദോഷം വരാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. ഇപ്രകാരമുള്ള വിദ്യാഭ്യാസത്തെ പ്രദാനം ചെയ്യാനുള്ള പാഠശാലകളാണു ഞാൻ താല്പൎയ്യപ്പെടുന്നതു്.

എന്നു്

തോട്ടക്കാട്ടു മാധവിയമ്മ യം. യൽ. സി.



IV

അവിടത്തെ എഴുത്തും ചോദ്യക്കടലാസ്സും കിട്ടി. മറുപടി അയപ്പാൻ സ്വല്പം താമസിച്ചതു ഞാൻ ചികിത്സയിലിരിക്കകൊണ്ടാണ്. ഈ അമാന്തം ക്ഷന്തവ്യമാണല്ലൊ.

1. നമ്പൂതിരിസമുദായത്തിലെ ബാലികമാൎക്കു പറയത്തക്ക യാതൊരു വിദ്യാഭ്യാസവും ഇപ്പോൾ കൊടുത്തുവരുന്നില്ലെന്നു തീൎച്ചയായും പറയാം. ദുൎല്ലഭം ചിലർ നാട്ടെഴുത്തച്ഛന്മാരെയോ ഉപായപഠിത്തക്കാരായ വല്ല മാസ്റ്റർമാരേയൊ മററു ഇല്ലങ്ങളിൽ താമസിപ്പിച്ചു മലയാളം കഷ്ടിമുഷ്ടിയായി കൂട്ടിവായിപ്പാൻ ഒരു വേള പഠിപ്പിക്കുന്നുണ്ടായിരിക്കാം. ഇതും തന്നെ പെൺകിടാങ്ങൾക്കു സുമാറു പത്തു വയസ്സു പ്രായമാകുന്നതുവരെക്കും മാത്രമാണ്. എത്രയും ദുൎല്ലഭമായി കൊടുത്തുവരുന്ന നാലൊ അഞ്ചൊ കൊല്ലത്തെ തീരെ നിഷ്കൎഷയില്ലാത്ത ഇത്തരം പഠിത്തത്തിന്നു വിദ്യാഭ്യാസമെന്നു് ഒരിക്കലും പ

റഞ്ഞുകൂടാ. കഷ്ടിച്ച പത്തു വയസ്സാകുമ്പോഴെക്കും അവരെ ഗൃഹജോലികൾ ശീലിപ്പിക്കേണ്ടുന്ന ധൃതിയായി. പിന്നത്തെ വിദ്യാഭ്യാസമാകട്ടെ, കാററിന്നും വെളിച്ചത്തിന്നും കൂടി വേണ്ടപോലെ പ്രവേശനം അനുവദിക്കാത്തതും ജീവപൎയ്യന്തം കഠിനതടവു ശിക്ഷ അനുഭവിപ്പിക്കുവാൻ മാത്രം നിൎമ്മിച്ചു വെച്ചിട്ടുള്ളതുപോലെ തോന്നിപ്പോകുന്ന ഇരുട്ടറകളായ കാരാഗൃഹാന്തൎഭാഗങ്ങളിൽ നിന്ന നിരക്ഷരകുക്ഷികളും കൂപമണ്ഡൂകങ്ങളുമായ മുത്തശ്ശിമാരിൽനിന്നും അച്ഛിമാരിൽനിന്നുമാണെന്നു വിശിഷ്യ പറയേണ്ടതുമില്ലല്ലൊ.

2. മേൽ പറഞ്ഞ പ്രകാരമുള്ള മൂന്നോ നാലോ കൊല്ലത്തെ നിസ്സാരമായ പഠിത്തംകൊണ്ടു നമ്പൂതിരി ബാലികമാൎക്കാകട്ടെ അവരുടെ കുടുംബങ്ങൾക്കാകട്ടെ, നമ്പൂതിരിസമുദായത്തിന്നാകട്ടെ യാതൊരു ശ്രേയസ്സും ഉണ്ടാവാൻ തരമില്ല. സ്ത്രീപുരുഷന്മാർ ഒരു സമുദായത്തിന്റെ രണ്ടു കണ്ണുകളാണെന്നും, ഒരു കണ്ണിന്നു കേടു വരുമ്പോൾ രണ്ടുകണ്ണിന്നും ചികിത്സ ചെയ്യേണ്ടതായി വരുന്നുണ്ടെന്നും, അല്ലെങ്കിൽ സുഖമുള്ള കണ്ണിന്നും കൂടി കേടു പററുന്നതുപോലെ പുരുഷന്മാൎക്കു മാത്രം വിദ്യാഭ്യാസമുണ്ടായിരിക്കയും സ്ത്രീകൾക്ക് അതില്ലാതിരിക്കയും ചെയ്താൽ, ആയതു സമുദായോന്നതിക്കു വലിയ പ്രതിബന്ധമായിത്തീരുമെന്നും നമ്പൂതിരിമാർ അറിഞ്ഞിരിക്കേണ്ടതിന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു. കാട്ടുമൃഗങ്ങളെപ്പോലെ അകത്തിട്ടടക്കപ്പെടുന്ന അന്തൎജ്ജനങ്ങൾ നമ്പൂതിരിമാരുടെ വിഷയസുഖോപകരണയന്ത്രങ്ങളായിട്ടു മാത്രം സൃഷ്ടിക്കപ്പെട്ടിട്ടുള്ളവരല്ലെന്നും "അൎദ്ധോ വാ ഏഷ ആത്മനോ യൽ പത്നീ" എന്നും "സഹധൎമ്മം ചര" എന്നും മററുമുള്ള വേദമന്ത്രപ്രകാരവും "സ്ത്രിയഃ ശ്രിയശ്ച ഗേഹേഷു ന വിശേഷോസ്തി കശ്ചന" എന്നും "പിതുഃ ശതഗുണം മാതാ ഗൌരവാദതിരിച്യതേ" എന്നുമുള്ള സ്മൃതിവാക്യങ്ങൾക്കനുസരിച്ച് അവർ സൎവ്വഥാ ത

ങ്ങളുടെ ഭർത്താക്കന്മാരുടെ അർദ്ധഭാഗങ്ങളും സഹധർമ്മചാരി ണികളുമാണെന്നും പ്രകൃതിദേവിയും ഹിന്തുമതാചാര്യന്മാരും സ്ത്രീകൾക്കു പുരുഷന്മാരേക്കാൾ ശ്രേഷ്ഠതയും മാന്യതയും കൊടുത്തിട്ടുണ്ടെന്നും ആകയാൽ അന്തർജ്ജനങ്ങളെ എത്രത്തോളം പരിഷ്കൃതകളാക്കിത്തീക്കുന്നുവോ അത്രത്തോളം മാത്രമേ നമ്പൂതിരിമാർ പരിഷ്കാരമുള്ളവരായിത്തീരുകയുള്ളുവെന്നും വ്യക്തമാകുന്നു. ജീവിതസുഖത്തെ നൽകുന്നതും ജിവിതോദ്ദേശത്തെ നിറവേററാനുള്ള ആയുധവുമായ വിദ്യാഭ്യാസത്തെ നൽകാതെ നമ്പൂതിരിസ്ത്രീകളെ മനുഷ്യരൂപത്തിലുള്ള മൃഗങ്ങളാക്കിത്തീക്കുക നിമിത്തം പരിഷ്കൃതാശയന്മാരാണെന്നഭിമാനിക്കുന്ന നമ്പൂതിരിമാരാണു വാസ്തവത്തിൽ അപരിഷ്കൃതന്മാരും ദുർബ്ബലന്മാരുമായിത്തിരുന്നതെന്ന് അവർ പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. യശോമാത്രശരീരകളായ ഗാർഗ്ഗി, മൈത്രേയി, അരുന്ധതി, തുടങ്ങിയ ഋഷിപത്നികളെ മാതൃകകളാക്കിക്കൊടുക്കുന്ന വിദ്യാഭ്യാസം നമ്പൂതിരിബാലികമാരെ ഒരിക്കലും ദുഷിപ്പിക്കുന്നതല്ല. ചരിത്രപ്രസിദ്ധമായ പ്രാചീനാര്യാവത്തത്തിലെ ബ്രാഹ്മണസ്ത്രീകൾ മേഖല ധരിച്ചും ഗായത്രീമന്ത്രം ജപിച്ചും വേദശാസ്ത്രാദികൾ അദ്ധ്യയനം ചെയ്തും വന്നിരുന്നുവെന്നുള്ളതിന്നു ശ്രുതിസ്മൃതിപുരാണങ്ങൾ ഒന്നാന്തരം സാക്ഷികളാണല്ലൊ. ആ സ്ഥിതിക്കു കാലവൈപരീത്ത്യത്താലും, എണ്ണിയെണ്ണിപ്പറയാവുന്ന വേറെ അനേകകാരണങ്ങളാലും കേവലം അധഃപതിച്ചു മൃതപ്രായമായി കിടക്കുന്ന കേരളത്തിലെ ബ്രാഹ്മണസമുദായത്തെ ഇനിയെങ്കിലും ഉദ്ധരിപ്പിച്ചു അഭിവൃദ്ധിക്കു കൊണ്ടുവരേണമെങ്കിൽ നമ്പൂതിരിബാലികമാക്കു കാലോചിതമായ വിദ്യാഭ്യാസം നൽകിയേ തീരു.

3\. (1) ആകയാൽ "കൊൺവൻറ്" (Convent) അല്ലെങ്കിൽ "കന്യാമഠ"ത്തിൻെറ രീതിയിൽ ഒന്നോ രണ്ടോ വിദ്യാലയങ്ങൾ വേഗത്തിൽ സ്ഥാപിക്കണം.

(2) ഉയൎന്ന തരങ്ങളിൽ ചേൎന്നു പഠിക്കത്തക്ക നമ്പൂതിരി
രി ബാലികമാർ ഇപ്പോൾ ഇല്ലാത്ത സ്ഥിതിക്ക പ്രൈമറി
ക്ലാസ്സുകൾ മാത്രമേ തല്ക്കാലം ആവശ്യമുള്ളൂ. ആണ്ടുതോറും
ഓരോ ക്ലാസ്സായി ഉയൎത്തിക്കൊണ്ടു വരുന്നതിന്നു പ്രയാസമില്ല
താനും.

(3) സ്കൂൾഫൈനൽ ട്രേയിനിങ്ങ് കഴിച്ച നായർ സ്ത്രീ
കളെ മിസ്റ്ററസ്സുകളായും; ഒന്നോ രണ്ടോ നമ്പൂതിരി സ്ത്രീകളെ
(അന്തൎജ്ജനങ്ങളെ) പെൺകിടാങ്ങളുടെ മാനേജർമാരായും
കന്യാമഠത്തിൽ നിയമിക്കണം.

(4) മാതൃഭാഷക്ക പ്രാധാന്യം കൊടുക്കണം.

(5) സംസ്കൃതവും ഇംഗ്ലീഷും പഠിപ്പിക്കണം.

(6) മലയാളത്തിലുള്ള പുസ്തകങ്ങൾ, മാസികകൾ, വ
ൎത്തമാനപത്രങ്ങൾ മുതലായവ വായിച്ചു രസിക്കത്തക്ക പാ
ണ്ഡിത്യമുണ്ടാവാൻ ഒന്നാമതായി ശ്രമിക്കണം.

(4) ലോകപരിചയത്തിന്നുതകുന്നതായ ചരിത്രവും ഭൂമി
ശാസ്ത്രവും പഠിപ്പിക്കണം.

(8) കാവ്യരചന, ചിത്രമെഴുത്തു, സംഗീതം, തുന്നൽപ
ണി, എന്നീ കലാവിദ്യകൾ പരിശീലിപ്പിക്കണം.

(9) സ്ത്രീകളുടെ ജീവിതരംഗം ഗൃഹമാകയാൽ, ഗൃഹഭര
ണത്തിന്നുപയോഗമുള്ള ആരോഗ്യശാസ്ത്രം, ബാലചികിത്സ,
ബാലപരിചരണം, എന്നവയും പഠിപ്പിക്കണം.

(10) മതാചാരം, സനാതനധൎമ്മം എന്നിവയുടെ അറി
വു ബ്രാഹ്മണൎക്ക് ഒഴിച്ചുകൂടാത്തവയാകയാൽ സനാതനധൎമ്മ
പാഠ്യപുസ്തകങ്ങൾ കന്യാമഠത്തിൽ അവശ്യം ഏൎപ്പെ
ടുത്തണം.

## ഉപസംഹാരം.

ഒരു നമ്പൂതിരിബാലൻ പഠിച്ചു പണ്ഡിതനായാൽ ഒരി

ല്പത്തിൽ ഒരാൾ വിദ്വാനായി എന്നേ പറഞ്ഞുകൂടൂ. നേരേമറിച്ച് ഒരു നമ്പൂതിരിബാലികാ പഠിച്ച വിദുഷിയായാൽ ഒരു കുടുംബം മുഴുവനും പഠിത്തമുള്ളതായിത്തീരുന്നുവെന്നുള്ളതിന്നു രണ്ടു പക്ഷമില്ല. ആകയാൽ നമ്പൂതിരിസമുദായത്തിൻെറ വിലയേറിയ അടിക്കല്ലുകളായും, ഇല്ലങ്ങളിലെ കെടാവിളക്കുകളായും, ഭാവി പൌരന്മാരുടെ മാതാക്കളായും, പുരുഷപ്രയത്നങ്ങളുടെ പിൻബലങ്ങളായും ജീവിതായോധനത്തിലെ വിജയമന്ത്രങ്ങളായും പരലോകപ്രാപ്തിക്കുള്ള വഴികാട്ടികളായും വിളങ്ങുന്ന ഓമനപ്പെൺകിടാങ്ങൾക്കു കാലദേശാവസ്ഥകൾക്കനുസരിച്ചുള്ള വിദ്യാഭ്യാസം കൊടുപ്പാൻ ഒരിക്കലും മടിച്ചുകൂടാ. വിദ്യയുടെ ശക്തിക്കളവില്ല. വിദ്യയുടെ ദിവ്യത്വത്തിന്നവസാനമില്ല. ജീവിതത്തിൻെറ ഹൃദയരക്തം വിദ്യതന്നെ. ജീവിതത്തിലെ ഭംഗിയേറിയ ഭാഗങ്ങൾക്കു പൂർണ്ണമായ പ്രകാശം വരുത്തി ആത്മദൃഷ്ടിയെ പതിപ്പിക്കുവാൻ വിദ്യക്കല്ലാതെ എന്തിന്നു സാധിക്കും? ജീവിതത്തിൻെറ സാരമെന്ത്? ഉദ്ദേശമെന്ത്? സാദ്ധ്യമെന്ത്? എന്നുള്ള ചോദ്യങ്ങൾക്കെല്ലാം ശരിയായ ഉത്തരം വിദ്യക്കല്ലാതെ തരുവാൻ സാധിക്കയില്ല. വിദ്യയില്ലെങ്കിൽ സാഹിത്യമെവിടെ? സംഗീതമെവിടെ? മതമെവിടെ? ആചാരമെവിടെ? പരിഷ്കാരമെവിടെ? വിദ്യയില്ലെങ്കിൽ കാട്ടിൽ കിടക്കുന്ന കാട്ടുമനുഷ്യരും നാട്ടിൽ വസിക്കുന്ന നമ്മളും തമ്മിലെന്തു വ്യത്യാസമാണുള്ളത്? വിദ്യയില്ലെങ്കിൽ സമ്പത്തുകൊണ്ടോ സൌന്ദര്യംകൊണ്ടോ എന്തുപ്രയോജനം?

"വിദ്യാ ദദാതി വിനയം വിനയാദ്യാതി പാത്രതാം
പാത്രത്വാദ്ധനമാപ്നോതി ധനാദ്ധർമ്മം തതസ്സുഖം"

എന്നും മററുമുള്ള നൂറായിരം പ്രമാണങ്ങളിൽ നിന്ന്, ഈശ്വരവിശ്വാസം, ഭൂതദയ, സന്മാർഗ്ഗബോധം, സ്വാർത്ഥരാഹിത്യം മുതലായ സകലസൌഭാഗ്യസിദ്ധിക്കും നാരായവേരായതു വിദ്യതന്നെയെന്നു പ്രത്യക്ഷപ്പെടുകയും ചെയ്യുന്നുണ്ട്.

അതുകൊണ്ടു ജന്മസാന്നിദ്ധ്യമുള്ള ദിവ്യതേജഃപുഞ്ജങ്ങളായ നമ്പൂതിരിബാലികമാർ കാലോചിതമായ ശാസ്ത്രങ്ങൾ പഠിച്ചു വൈദുഷ്യം സമ്പാദിക്കുന്നതായാൽ, അവർ സൎവ്വസൽഗുണപരിപൂൎണ്ണകളായിത്തീൎന്നു സ്വസമുദായത്തിന്റെ ഉന്നതിക്കുള്ള മൂലകാരണങ്ങളായി പരിലസിക്കുകയും തന്നിമിത്തം പ്രസ്തുത സമുദായത്തിന്റെ ഭാവി പൂൎണ്ണശോഭയുള്ളതായിത്തീരുകയും ചെയ്യും.

" The woman's cause is man's ; they rise or sink
Together, dwarfed or god like, bond or free ;
If she be small, slight-matured, miserable,
How shall men grow ? " (ടെനിസൻ.)

ചിറക്കൽ രാമവൎമ്മ മഹാരാജാവു്.



## V

നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചു് അച്ചടിച്ച ഒരു ചോദ്യക്കടലാസും എഴുത്തും അയച്ചതു കിട്ടി. അക്കാൎയ്യത്തിൽ എനിക്കുള്ള അഭിപ്രായം താഴെ എഴുതുന്നു.

ഇപ്പോൾ കൊടുത്തുവരുന്ന വിദ്യാഭ്യാസം ഏകരീതിയിലല്ല കാണുന്നതെങ്കിലും പ്രായേണ മലയാളഭാഷയിൽ എഴുതുവാനും വായിപ്പാനും ശീലിപ്പിക്കയും, പാൎവ്വതീസ്വയംവരം മുതലായ ചില സ്തോത്രങ്ങളും കൈകൊട്ടിക്കളിപ്പാട്ടു മുതലായ ചില പാട്ടുകളും അഭ്യസിപ്പിക്കയും, ഗണാഷ്ടകം മുതലായ ചില സ്തോത്രങ്ങൾ തോന്നിപ്പിക്കയും ആണു ചെയ്തുവരുന്നതു്.

മേലിൽ വേണ്ടതിനെ താഴെ കാണിക്കുന്നു.

1. സ്വദേശഭാഷ എഴുതുവാനും വായിക്കുവാനും അഭ്യസിക്കുക. ഇതു് ആൎക്കും കൂടാതെ കഴിയാത്തതാണല്ലൊ.

2. കണക്കു് പരികൎമ്മചതുഷ്ടയം—എന്നാൽ കൂട്ടുക, കിഴിക്കുക, പെരുക്കുക, ഹരിക്കുക ഇതുകളും, ത്രൈരാശികവും നി

ബ്ബന്ധമായി പഠിപ്പിക്കേണ്ടതാണ്. ഈ പഠിപ്പില്ലാതെ മേലിൽ ഗൃഹകൃത്യം നടത്തുവാൻ സാധിക്കുന്നതല്ലല്ലൊ?

3. അടിയളന്നു സമയം മനസ്സിലാക്കുവാൻ അടിവാക്യം മുതലായതു പഠിക്കുക. കാലജ്ഞാനം പരാപേക്ഷകൂടാതെ ഇതുകൊണ്ടുണ്ടാകും. അതിന്നു വാച്ചിനേയും മറ്റും ശരണീകരിക്കുകമാത്രം ചെയ്താൽ പോര. ഇതു പണ്ടു മലയാളത്തിൽ ഏവൎക്കും അറിവുള്ളതായിരുന്നു.

4. രാത്രിയിൽ നക്ഷത്രം നോക്കുവാനും അതുകൊണ്ടു സമയം നിശ്ചയിക്കുവാനും നിൎബ്ബന്ധമായി പഠിക്കേണ്ടതാണ്. ഇതിന്റെ ആവശ്യം മൂന്നാംനമ്പ്രിൽ കാണിച്ചതു തന്നെ.

5. പഞ്ചാംഗം വെക്കുവാൻ പഠിക്കണം. ഇതു പണ്ടുണ്ടായിരുന്നു. പഞ്ചാംഗപുസ്തകത്തിനെ മാത്രമവലംബിച്ചിരിക്കരുത്. സ്വന്തമായി അറിയാറാകണം. ഇതു കേവലമറിവിന്നല്ല. ഇതുകൊണ്ടു അദൃഷ്ടഫലം കൂടിയുണ്ട്. ഈ വിശ്വാസം ഇപ്പോൾ പലരിൽനിന്നും പോയിരിക്കാം. എങ്കിലും അത് ആവശ്യമാണ്.

6. സ്തോത്രങ്ങൾ മുതലായതുകൾ വായിച്ചാൽ ഒരു മാതിരി അതുകളുടെ അൎത്ഥത്തെ ഗ്രഹിക്കത്തക്കവിധമെങ്കിലും സംസ്കൃതത്തിൽ വ്യുല്പത്തി സമ്പാദിക്കണം. സ്തോത്രങ്ങളും മറ്റും ശീലിക്കുമ്പോൾ കുറച്ചെങ്കിലും അൎത്ഥജ്ഞാനമില്ലാഞ്ഞാൽ പിഴവു വന്നു പോകുവാനും ഇടവന്നേക്കാം. അതു ദോഷമാണ്.

7. പാൎവ്വതീസ്വയംവരം മുതലായ നിത്യപാരായണത്തിന്നുള്ള പലതും ഇപ്പോൾ പഠിച്ചുവരുന്നതുപോലെ പഠിക്കേണ്ടതുതന്നെ. അതുകൊണ്ട് ഈശ്വരനിൽ വിശ്വാസവും ശ്രദ്ധാഭക്തികളും ഉണ്ടാവും. അതുകൾ അപരിഹരണീയങ്ങളാണ്.

8. കൈകൊട്ടിക്കളിപ്പാട്ടുകൾ ഉപേക്ഷിക്കാവുന്നതല്ല. പാരമ്പൎയ്യമായി നടന്നുവരുന്നതാണ്. വ്യായാമത്തിന്ന് ഈ

വകകളികൾ ആകുന്നു പണ്ടു ശീലിച്ചുവന്നിരുന്നതു്. അതുകൾ മേലിലും അനുവൎത്തിച്ചു വരേണ്ടതാണു്. ഓണം വിഷു തിരുവാതിര മുതലായ വിശേഷദിവസങ്ങളിൽ ഈ കളി സ്ഥിരമായി നടത്തിവരുമാറുള്ളതാണു്. ഇതിനോടുകൂടി "കണ്ണനാമുണ്ണിനുഴക" എന്നും മററും വിനോദാൎത്ഥമായും വ്യായാമകരമായും ഉള്ള പഴയ നടവടികൾ വിടേണ്ടതല്ല.

9. പുരാണകഥകൾ, മൂലങ്ങളായൊ, ഭാഷാഗ്രന്ഥങ്ങളായൊ, മനസ്സിലാക്കേണ്ടതും അത്യാവശ്യമാണു്. പണ്ടുകാലങ്ങളിൽ പ്രതിദിവസം കൃഷ്ണപ്പാട്ടു മുതലായവ നമ്പൂതിരി സ്ത്രീകൾ അവശ്യം പാരായണം ചെയ്തുവന്നിരുന്നു. ആ നടവടി വിടേണ്ടതല്ല.

മേല്പറഞ്ഞവ കഴിച്ചു വ്യുല്പത്തി സിദ്ധിച്ചവർ ഐച്ഛികമായി ജ്യോതിശ്ശാസ്ത്രം വൈദ്യശാസ്ത്രം മുതലായവ ശീലിക്കുന്നതും നല്ലതുതന്നെ.

ഈ വിദ്യാഭ്യാസം കൊടുക്കുന്നതു ദേശങ്ങളിൽ ഉള്ള നമ്പൂതിരിമാർ യോജിച്ചു് ഒരില്ലത്തുവെച്ചു ബ്രാഹ്മണാമ്പലവാസികളിൽ പെട്ട ഒരു വിദ്വാൻ മുഖേനയാണു വേണ്ടതു്. ഇക്കാൎയ്യത്തിൽ ഇതിന്നു പുറമെ വല്ല അഭിപ്രായങ്ങളും അറിയേണ്ടതുണ്ടെങ്കിൽ എഴുതി അറിവിച്ചാൽ അപ്പോൾ മറുപടി അയച്ചു കൊള്ളാം.

പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ.



## VI

അവിടുന്നയച്ച ചോദ്യങ്ങൾക്കു യഥാക്രമം ഉത്തരം എഴുതാൻ ഞാനശക്തൻ. നമ്പൂരിമാരുടെ ഇല്ലങ്ങളിലെ സൂക്ഷ്മസ്ഥിതി എനിക്കറിഞ്ഞുകൂടാ. ഏകദേശമുള്ള അറിവിനെ അടിസ്ഥാനപ്പെടുത്തി പൊതുവേ ഒരു നിരൂപണമെഴുതാം. അതു് അവിടത്തെക്കു പ്രയോജകീഭവിച്ചാൽ ഞാൻ കൃതാൎത്ഥനായി.

നമ്പൂരിമാക്ക് ഇതരസമുദായങ്ങളോടൊപ്പം സാമാന്യക്കളരിയിൽ കച്ചകെട്ടി ജീവിതപ്പയററിൽ പങ്കുകൊള്ളേണ്ട ഘട്ടം വന്നിരിക്കുന്നു. അതിനു ബാലന്മാർ ക്രമേണ സാധാരണ സ്കൂളുകളിൽ ചെന്നു പഠിക്കാനും പരീക്ഷകളിൽ ജയിക്കാനും തുടങ്ങീട്ടുണ്ടല്ലൊ. കണ്ടേടത്തോളം നമ്പൂരിമാർ ഈ യുദ്ധത്തിൽ ഒന്നുകൊണ്ടും പിൻമാറുകയില്ല. ബുദ്ധിശക്തിയിലാകട്ടെ, തീക്ഷ്ണശ്രമത്തിലാകട്ടെ, സ്വഭാവത്തിലാകട്ടെ, നല്ല നടപ്പിലാകട്ടെ ഒന്നിലും നമ്പൂരിബാലന്മാർ ഇതരസമുദായങ്ങളെ അപേക്ഷിച്ച് പിന്നോക്കമല്ലെന്ന ഒരു അഭിപ്രായം പ്രസ്താവിക്കാൻ എനിക്കു പ്രാപ്തിയുണ്ട്. അത് അത്ഭുതകരമല്ലെങ്കിലും എനിക്കു സന്തോഷാവഹമാണ്. ഇവരെ സംബന്ധിച്ചിടത്തോളം സ്പെഷ്യൽ സ്കൂളുകൾ ആവശ്യമില്ലെന്നല്ലെ ആ സ്കൂളുകളുടെ അധോഗതി കാണിക്കുന്നത്? സ്പെഷ്യൽ സ്കൂളിനു പകരം നല്ല സാധാരണ സ്കൂളുകളുടെ സമീപം നല്ല ഹോസ്റ്റലുകളായിരിക്കും നല്ലത്. പഠിക്കുന്നവർ നന്നെ കൊച്ചുകുട്ടികളാണെങ്കിൽ വൈധവ്യം വന്നു ദരിദ്രകളായ അന്തർജ്ജനങ്ങളെ അടുക്കള അമ്മമാരായി ഏപ്പെടുത്താം. പ്രായംചെന്ന കുട്ടികൾക്കു ദരിദ്രരായ നമ്പൂരിമാരെത്തന്നെ വയ്പുകാരാക്കാം. ഈ വിധം ഹോസ്റ്റലുകൾ നടത്താൻ സ്കൂളുകൾ നടത്തുന്ന ഭാരവുമുണ്ടാകയില്ല. നമ്പൂരിമാരുടെ ആചാരങ്ങളിൽ നിലനിറുത്തേണ്ടവയെ നിലനിറുത്തുകയും ചെയ്യാം. പെരുമനത്തു ചേപ്പിൽ സ്കൂളോ കോഴിക്കോട്ടു സാമൂരികാളേജോ, തൃശ്ശിവപേരൂർ സ്കൂളോ ഇങ്ങിനെ ചില നല്ല സ്കൂളുകളുടെ സമീപം നല്ല ഹോസ്റ്റലുകൾ സ്ഥാപിച്ചു നടത്താൻ ശ്രമിക്കണം. ഇതാണു വേണ്ടത് എന്നു തോന്നുന്നു.

നമ്പൂരിബാലികമാരുടെ കഥയാലോചിക്കാം. ഇതരസമുദായങ്ങളെപ്പോലെ ജീവിതമത്സരത്തിൽ കച്ചകെട്ടി എറങ്ങണോ എറങ്ങുമോ ഇവർ എന്നു തീച്ചപറയാൻ പ്രയാസമാണ്. ഏതായാലും തല്ക്കാലം ഇത്രയുമാലോചിച്ചു പ്രവൎത്തിക്കാം.

ഞാൻ ഉണ്ണിനമ്പൂതിരിയിൽ എഴുതിയിരുന്നതുപോലെ ഇവക്കു പഠിത്തത്തിന് ഒരഭിരുചിയുണ്ടാക്കേണ്ടതുണ്ടെങ്കിൽ അതിനു പററിയ കഥ പറയാൻ ചില യുവാക്കന്മാരെ ശീലിച്ചു പ്രചരണവേല തുടങ്ങണം. അതല്ല അവരെ ഒരുമിച്ച് ഒരു സ്കൂളിൽ പഠിപ്പിക്കാനാലോചിക്കാറായെങ്കിൽ ഒരു പദ്ധതി നിർദ്ദേശിക്കാം. ഏതെങ്കിലും ഒരു ഒഴിഞ്ഞ വലിയ ഇല്ലം സ്കൂളായിട്ടു തിരഞ്ഞെടുക്കണം. ആൾപാർപ്പില്ലാതെ ആഢ്യന്മാരിൽ പലക്കും ആസ്യന്മാരിൽ ചിലക്കും ഈവക ഇല്ലങ്ങളുണ്ടെന്നാണെൻെറ വിശ്വാസം. അവിടെ നാല്പതുവയസ്സു കഴിഞ്ഞു വൈധവ്യം വന്ന ചില അന്തർജ്ജനങ്ങളെ കൊണ്ടു ചെന്നു താമസിപ്പിക്കുക. അവിടെക്കു പെൺകിടാങ്ങളെ ആകഷിക്കുക. ഇത്തരം വിദ്യാലയങ്ങൾ, ഇല്ലങ്ങൾ ധാരാളമുള്ള ദിക്കുകളിൽ കഴിയുന്നിടത്തോളം വേണം. മലബാറിൽ തളിപ്പറമ്പ്, പൊഴായി, വള്ളുവനാട്, തിരുനാവായ, പാഞ്ഞാൾ, തൃശ്ശിവപേരൂർ, പെരുമനം, ഇരിഞ്ഞാലക്കുട, പാറക്കടവു, കോട്ടയം, തിരുവല്ല, ചെങ്ങന്നൂർ, ഈ ദിക്കുകളിലൊക്കെ സ്കൂളുകൾ ആവാമെന്നു തോന്നുന്നു.

ഈ സ്കൂളില്ലങ്ങളിലെ ചിലവുകൾ തദ്ദേശവാസികളായ നമ്പൂരിമാർ വഹിക്കണം. ത്രാണിയുള്ള ഇല്ലങ്ങളിൽനിന്നും ഫീസ്സായി പണമോ സാമാനങ്ങളോ ത്രാണിയില്ലാത്തവരുടെ സംരക്ഷകുകൂടി തികയത്തക്കവണ്ണം ഈടാക്കുന്നതിലും വിരോധമില്ല. സഹസ്രകലശം ഓത്തൂട്ട് സത്രങ്ങൾ മുതലായി അനവധി ദ്രവ്യം ചിലവാക്കുന്ന അടിയന്തരങ്ങൾ ചുരുക്കി ഈ ഉത്തമധമ്മം ചെയ്താൽ അതു് ഇഹത്തിനും പരത്തിനും നന്നായിരിക്കുമെന്നുകൂടി ഞാൻ അഭിപ്രായപ്പെടുന്നു. ഈ കിടാങ്ങളുടെ ഊണും തേച്ചുകുളിയും ഇങ്ങിനെ കഴിക്കുക. ഉടുപ്പിന്നു ഇന്നു വസ്ത്രദാനം കൊടുക്കുന്നതിൽ വസ്ത്രം ഈ കുട്ടികൾക്കു കൊടുക്കാം. കിട്ടുന്നതിലും പാങ്ങുള്ളവർ അങ്ങിനെ ചെയ്യാം. ഇതുകൊണ്ടു അതു നിവൃത്തിക്കാൻ കഴിഞ്ഞില്ലെങ്കിൽ

ഒരു സന്നദ്ധസംഘം ബാലികാഇല്ലങ്ങളിലെ ആവശ്യത്തിനായി വസ്ത്രയാചനം നമ്പൂരിമാരുടെ ഇല്ലങ്ങളിൽ ചെയ്താലും കുട്ടം പോരാസ്ഥയില്ല. ആരുടേയും മെയ്യിൽ തട്ടാതെ ഈ സ്കൂളുകളുടെ ഏപ്പാട് സാദ്ധ്യമാണെന്നു തോന്നുന്നു.

ഇനി പഠിപ്പും എഴുത്തും വായനയും കണക്കും കൂടാതെ കഴികയില്ലല്ലോ. ഇതിനോടുകൂടി ഭൂമിശാസ്ത്രം ലോകചരിത്ര സമ്മിശ്രമായ ഭൂമിശാസ്ത്രം കൂടി പഠിപ്പിക്കണം. ഗൃഹഭരണം ശിശുസംരക്ഷ, ശുചീകരണശാസ്ത്രം ഇത്രയും അത്യാവശ്യമാണ്. സംഗിതം ചിത്രമെഴുത്തു, തുന്നൽ മുതലായ കലകളും ഫലപുഷ്പകൃഷികളും പാചകവൃത്തിയുംകൂടി ഇവരെ പരിശീലിപ്പിക്കുന്നതാണ്. ഇത്രയും വിഷയങ്ങൾ തല്ക്കാലം പഠിപ്പിക്കാമെന്നുറക്കുക. ഇവക്ക് ഒരു പാഠപദ്ധതിയുണ്ടാക്കണം.

അദ്ധ്യാപകർ. ഇവിടെയാണു പ്രയാസം നേരിടുക. വിദ്യാഭ്യാസം ചെയ്ത നായർ സ്ത്രീകൾ സമീപസ്ഥരകളുണ്ടെങ്കിൽ അവരാണുത്തമം. സമയം നമുക്ക് അവരുടെ സൗകര്യംപോലെ ആക്കാം. മാസപ്പടിയും പുരുഷന്മാർക്കു കൊടുക്കുന്ന തോതിൽ വേണ്ടിവരികയില്ല. കുറെ കുറച്ചാണെങ്കിലും കൊടുക്കയും വേണം. നാലൊ അഞ്ചൊ ക്ലാസ്സുകളിലായി ഈ വിഷയങ്ങൾ പഠിപ്പിക്കണം.

ഇതു സാദ്ധ്യമല്ലെങ്കിൽ പിന്നെ ഉടനെ തോന്നുന്നതു വൃദ്ധന്മാരായ അദ്ധ്യാപകന്മാരെ ആക്കാനാണ്. എനിക്കതു തീരെ സമ്മതമല്ല. ഇവർ കുട്ടികളെ അതിവേഗത്തിൽ വൃദ്ധകളാക്കും. ഒരു സമുദായത്തെ മുന്നോട്ടുകൊണ്ടുവരാൻ വഴികാണിക്കാൻ മുന്നോട്ടു ദൃഷ്ടിപതിയുന്ന ഗുരുക്കന്മാർ വേണം. വൃദ്ധന്മാർക്കു ദൃഷ്ടിപുറകിലേക്കാണ്. പൂർവ്വസ്മരണയിലാണ് അവരുടെ സൗഖ്യം. അതിനാൽ ഇതു ഞാൻ ഉപദേശിക്കുന്നില്ല. വൃദ്ധകളായ അദ്ധ്യാപികകളാണെങ്കിലോ, ഇതൊട്ടും വയ്യതന്നെ. വാദ്ധക്യം ബാലികമാരിൽ കുത്തിവക്കാൻ ഇവക്കു വൃദ്ധന്മാരെക്കാൾ സാമത്ഥ്യവും ആവേശവും തുലോം കൂടും.

ചെറുപ്പക്കാരായ യുവാക്കന്മാക്ക് പരിചയം പോരാ. ബാലികമാരെ ഇവരെ ഏല്പിക്കുന്നതും ആകപ്പാടെ നന്നല്ല. നമ്പൂരിസ്ത്രീകളിൽ പഠിച്ചവരില്ലാത്ത സ്ഥിതിക്ക നമ്പൂര്യേതരരായ മലയാളിസ്ത്രീകളിൽ പഠിപ്പുള്ളവർതന്നെ വേണം ഈ അദ്ധ്യാപനം നടത്താൻ. അതിനു നായർസ്ത്രീകളെ മിതമായ ശമ്പളത്തിൽ കിട്ടുമെന്നാണ് എന്റെ ബോദ്ധ്യം.

ഏതാണ്ട് ഈ വിധത്തിൽ ഒരു വിദ്യാഭ്യാസപദ്ധതിയായിരിക്കും നല്ലതെന്നു തോന്നുന്നു. ഈ ശ്രമം ഫലവത്തായിതീരട്ടെ എന്ന് എന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നും ഞാൻ സർവ്വശക്തികളോടുംകൂടി ആശംസിക്കുന്നു.

എം. രാമവർമ്മൻതമ്പാൻ ബി. എ., എൽ. ടി.

---

VII

സദയം അയച്ച കത്തും ചോദ്യക്കടലാസ്സും കിട്ടി. എന്റെ അഭിപ്രായത്തിന്റെ ഏററവും ചെറുതായ ഒരു ചുരുക്കം താഴെ കുറിക്കാം:

1. നമ്പൂതിരിബാലികമാക്ക് ഇപ്പോൾ സ്വഭാഷയിൽ കഷ്ടിച്ചു വായിപ്പാൻ മാത്രമേ പഠിപ്പിക്കുന്നുള്ളൂ എന്നാണ് എന്റെ അറിവ്.

2. കൂടുതലായ വിദ്യാഭ്യാസം തീർച്ചയായും അവക്ക് നൽകേണ്ടിയിരിക്കുന്നു.

3: സ്വഭാഷയിൽ നല്ല വ്യുൽപത്തിയുണ്ടാവണം. അതിന്നു വേണ്ടുവോളം സംസ്കൃതം പഠിപ്പിക്കണം. ഇംഗ്ലീഷുഭാഷയുടെ ഒരു നേരിയ ജ്ഞാനവും ഉണ്ടാക്കണം. കണക്ക്, ചരിത്രം, ഗൃഹഭരണരീതി, ബാലപരിചരണം മുതലായവയെല്ലാം സ്വഭാഷാമുഖേനതന്നെ പഠിപ്പിക്കണം. വാസനയുള്ള ബാലികമാരെ കലാവിദ്യകളിലും പരിശീലിപ്പിക്കണം. ബാലികമാരുടെ കൈയെഴുത്തു നന്നാക്കാൻകൂടി അദ്ധ്യാപക

ന്മാർ ശ്രദ്ധിക്കണമെന്നു വിശേഷാൽ പറവാൻ തോന്നുന്നു. നമ്പൂതിരിവൎഗ്ഗത്തിൽ പുരുഷന്മാർതന്നെ പ്രായേണ കൈയെഴുത്തിന്റെ കാൎയ്യത്തിൽ ഒട്ടും ശ്ലാഘനീയരായിട്ടില്ലല്ലോ.

വള്ളത്തോൾ.

VIII

മിഥുനം 22-ാംനു- അയച്ച ചോദ്യക്കടലാസ്സും എഴുത്തും കിട്ടി.

നമ്പൂതിരിസമുദായത്തിന്റെ ഉന്നതിയിലും പ്രത്യേകിച്ച് അവരുടെ സ്ത്രീകളുടെ വിദ്യാഭ്യാസത്തിലും എനിക്ക് എപ്പോഴും വലിയ താല്പൎയ്യമാണ്.

എന്ന് ദിവാൻ ബഹദൂർ എം. കൃഷ്ണൻനായർ
എം. എൽ. സി.



## സ്വസമുദായാംഗങ്ങളുടെ

# അഭിപ്രായങ്ങൾ.

### അനുബന്ധം II.

I

നമ്പൂതിരിബാലികമാരെ ഇപ്പോൾ സാധാരണയായി പറയത്തക്ക വിദ്യകളൊന്നും അഭ്യസിപ്പിച്ചുവരുന്നില്ല. എന്നാൽ അക്ഷരാഭ്യാസം സാമാന്യമായി ഉണ്ടെന്നുതന്നെ പറയാം. ഏകദേശം പത്തു വയസ്സു കഴിയുമ്പോഴെക്കും, രാമായണം, ഭാഗവതം മുതലായ പുരാണങ്ങൾ വായിക്കാറാവാത്ത ബാലികമാർ വളരെ ദുർല്ലഭമാണ്. തന്മൂലം ഈശ്വരഭക്തി ജീവദയ മുതലായ സൽഗ്ഗുണങ്ങൾ അന്തൎജ്ജനങ്ങളിൽ സാധാരണ കണ്ടുവരുന്നുണ്ട്. ബാലികമാരെ ഇപ്പോഴത്തെക്കാൾ യിലും കുറെക്കൂടി കൂടുതലായി വിദ്യ അഭ്യസിപ്പിക്കേണ്ടതാണ്. എനിക്കു കുറെ അധികമെല്ലാം മോഹമുണ്ടെങ്കിലും തല്ക്കാലം

നടക്കാവുന്നതു മാത്രമേ ഇപ്പോൾ പറയുന്നുള്ളു. അന്തർജ്ജനങ്ങളുടെ ജീവിതത്തിന്ന് അത്യാവശ്യം വേണ്ടവയാണ് ഇപ്പോൾ ഏർപ്പെടുത്തേണ്ടതു്. മലയാളം നല്ലവണ്ണം എഴുതുവാനും വായിക്കാറുമാക്കണം. ഗൃഹഭരണത്തിന്നത്യാവശ്യമുള്ളത്ര കണക്കും നിർബ്ബന്ധമാക്കണം. ഈശ്വരഭക്തിജനകങ്ങളും, ചാരിത്രം, ഭർത്തൃശുശ്രൂഷ, ജീവദയ മുതലായ മാഹാത്മ്യങ്ങളെ പ്രതിപാദിക്കുന്നവയായ ഗ്രന്ഥങ്ങളാണ പാഠ്യപുസ്തകങ്ങളാക്കേണ്ടതു്. ബാലചികിത്സയും പഠിപ്പിക്കേണ്ടതാണ്. അവരുടെ കുട്ടികൾക്ക പെട്ടെന്നുണ്ടാവുന്ന ചില്ലറ സുഖക്കേടുകളുടെ തല്ക്കാലപരിഹാരത്തിന്നുവേണ്ടത്ര അറിവു ബാലചികിത്സയിൽ ഉണ്ടായിരിക്കേണ്ടതാണ്. ഇതിന്നെല്ലാം ആവശ്യമുള്ള പുസ്തകങ്ങൾ ഇപ്പോൾ ഇല്ലെങ്കിൽ ഉണ്ടാക്കുകതന്നെയാണ് ഉത്തമം. വാസനയുള്ളവക്ക് അത്യാവശ്യം സംഗീതം, ചിത്രമെഴുത്ത് ഇതുകളും വേണ്ടതാണ്. സാധിക്കുമെങ്കിൽ അവരവരുടെ രാജ്യത്തിൻെറ ചരിത്രവും ഭൂമിശാസ്ത്രവും പാഠപദ്ധതിയിൽ പെടുത്താം.

അധികം ഇല്ലങ്ങൾ ഉള്ള ദിക്കിൽ ഏതെങ്കിലും ഒരു ഇല്ലത്തുവെച്ച് അട്ടിക്കിലെ ബാലികമാരെയെല്ലാം പഠിപ്പിക്കുക. അങ്ങിനെയല്ലാത്ത ദിക്കുകളിൽ അവരവരുടെ ഇല്ലത്തു പ്രത്യേകം ആളെ വെച്ചുതന്നെ പഠിപ്പിക്കണം.

ഏ. കെ ടി. കെ. എം. നാരായണൻ നമ്പൂതിരിപ്പാട്.

II

1. നമ്പൂതിരിബാലികമാക്ക് ഇപ്പോൾ നൽകിവരുന്ന വിദ്യാഭ്യാസം കഷ്ടിച്ച കുട്ടിവായിക്കാറാക്കുക, കൈകൊട്ടിക്കളിക്കുള്ള പാട്ടുകൾ വശമാക്കുക ഇവ മാത്രമാണ്.

2. ഉണ്ട്.

3. മലയാളം സാമാന്യമായി വായിക്കുവാനും എഴുതുവാനും വശമാക്കുകയും, സ്വല്പം കാവ്യവ്യുല്പത്തിയും, ഹരണംവ

രെയുള്ള കണക്കുകളും, ഗൃഹഭരണസമ്പ്രദായങ്ങളും, കൈത്തൊഴിൽ മുതലായ ഗൃഹവ്യവസായങ്ങളും, ബാലചികിത്സ, സദാചാരം, കൃത്യനിഷ്ഠ, സൂതികർമ്മിണിപരിശീലനം, ഈശ്വരഭക്തി ഇവകളും സമ്പാദിക്കുകയും ചെയ്യേണ്ടതാണ്. ഇതിലേക്കു പ്രത്യേകവിദ്യാലയങ്ങൾ ഏർപ്പെടുത്തണം.

പബ്ളിക്കു സ്കൂളുകളിൽ പത്തുവയസ്സുവരെ ഇപ്പോൾ അയച്ചുവരുന്നുണ്ട്. മേലും അപ്രകാരം അയക്കുന്നതുകൊണ്ടു വിരോധമില്ല.

എന്നു

സി. എൻ. തുപ്പൻ നമ്പൂതിരി എം. എൽ. സി.

III

ചോദ്യങ്ങൾ അടങ്ങിയതും 10—10—102-ൽ അയച്ചതുമായ കാർഡു കിട്ടി. നമ്പൂതിരിബാലികമാൎക്കു കലോചിതമായ വിദ്യാഭ്യാസം വേണ്ടതുതന്നെയാണ് എന്നേ എന്നെക്കൊണ്ടു പറവാൻ സാധിക്കയുള്ളു. ഇപ്പോഴത്തെ വിദ്യാഭ്യാസം എന്തെല്ലാമാണെന്നും മേലിൽ ഏതു നിലയിൽ വേണമെന്നും മററും പറവാൻ എന്നാൽ സാദ്ധ്യമല്ല. മഹാസഭയിൽനിന്നു നിശ്ചയിക്കപ്പെട്ട അധികൃതന്മാർ അന്വേഷിച്ചും ആലോചിച്ചും നിശ്ചയിക്കുന്നതു് എനിക്കും സമ്മതമാണ് എന്നുമാത്രമേ പറവാൻ മാൎഗ്ഗം കാണുന്നുള്ളൂ.

എന്നു കിരാങ്ങാട്ടു കുഞ്ഞനുജൻ നമ്പൂതിരിപ്പാട്.

IV

“നമ്പൂതിരിബാലികമാൎക്ക് ഇപ്പോൾ നൽകി വരുന്ന വിദ്യാഭ്യാസം ഏതെല്ലാമാണ്? എങ്ങിനെയെല്ലാമാണ്? എന്നിങ്ങിനേയുള്ള ഒന്നാമത്തെ ചോദ്യംതന്നെ എന്നെ വളരെ ആശ്ചൎയ്യപ്പെടുത്തി. കാരണം അഭിലഷണീയമോ ആഭിമാനനീ

യമോ ആയ യാതൊരു വിദ്യാഭ്യാസവും ഇവക്ക് നൽകിവരാറില്ല. ഈ വിഷയത്തിൽ ബാലന്മാക്ക് തന്നെ സ്ഥിരപ്രതിഷ്ഠയോ സ്ഥിരപ്രവേശമോ സിദ്ധിക്കാത്ത സ്ഥിതിക്കു ബാലികമാരുടെ കഥ പറയുവാനുണ്ടോ? ചാരിത്രഭംഗഭീരുക്കളായ രക്ഷിതാക്കന്മാർ ഇവക്ക് വിദ്യാഭ്യാസമാവാമെന്നുള്ള കഥതന്നെ അറിഞ്ഞിട്ടില്ല. എങ്കിലും പഴയ നടവടിപ്രകാരം ഒരു രീതി ഇന്നും അനുവർത്തിച്ചുവരുന്നുണ്ട്. ഇതു് ഒട്ടും തന്നെ ആശാസ്യമോ, അനുസരണീയമോ ആയിട്ടുള്ളതല്ല. ബാലികമാരുടെ വിദ്യാഭ്യാസം വിദ്യാരംഭപര്യവസായിയായിട്ടാണു മിക്കവാറും കാണപ്പെടുന്നതു്. ദുർല്ലഭം ചില ദിക്കിൽ എഴുത്തിപ്പാനെന്നു പേരും പറഞ്ഞു് ഒരുവനെ നിയമിക്കാറില്ലെന്നില്ല. എന്നാൽ ഇവൻെറ പാണ്ഡിത്യം കേവലം കൂപമണ്ഡൂകപ്രായമായിട്ടാണു കണ്ടുവരാറുള്ളതു്. ജ്ഞാനലവദുർവ്വിദഗ്ദ്ധനായ ഇവൻ വിദ്യാദാനവിഷയത്തിൽ ഉള്ള നൈപുണ്യം പൂർവ്വപുണ്യപരിപാകമാണെന്നു കരുതുകയല്ലാതെ തദ്വിഷയത്തിൽ നിഷ്കർഷയോ ശുഷ്കാന്തിയോ പ്രദർശിപ്പിക്കുന്നതായി കണ്ടിട്ടില്ല. അതിന്നുള്ള പ്രാപ്തിയൊട്ടില്ലതാനും. അക്ഷരാഭ്യാസാനന്തരം അതായതു കഷ്ടിച്ച് അക്ഷരങ്ങളെ വേറിട്ടു അറിയാറായാൽപിന്നെ ഗണാഷ്ടകം മുകുന്ദാഷ്ടകം മുതലായ ചില പദ്യശകലങ്ങൾ കാണാപ്പാഠമായി പഠിപ്പിക്കണം. അതും കഴിഞ്ഞാൽ ഗുരുവിന്നു കൃതാർത്ഥതയോടെ തിർച്ചയായും യാത്ര ചോദിക്കാം. ഇതാണു ഇന്നത്തെ പാഠപദ്ധതി. ഇതിനെ തന്നെ എനിയും തുടരുന്നതായാൽ പരിതാപകരമായ ഭാവിയെ പരീക്ഷിക്കേണ്ടിവരും. ഒരു വൃക്ഷത്തിൻെറ പകുതിഭാഗം ദുഷിച്ചു കഴിഞ്ഞാൽ ക്രമേണ ആ തടി മുഴുവൻ ദുഷിക്കുകയല്ലാതെ പോഷിക്കുകയില്ല. അതുപോലെ സമുദായാർദ്ധം ദുഷിച്ചു കഴിഞ്ഞാൽ ഒട്ടാകെ ദുഷിക്കുകയേ ചെയ്യൂ. അതുകൊണ്ടു് ആശാസ്യമായ ഫലപ്രാപ്തിയെ ആശിക്കുന്നുണ്ടെങ്കിൽ ആരാദ്ധ്യമായ ഒരു പാഠപദ്ധതി ഇവക്കും രൂപവൽക്കരിച്ചേ തീരൂ. ഉക്തമാ

യ വിദ്യാഭ്യാസം ബാലികമാൎക്ക മാത്രം പ്രോക്തമായിട്ടുള്ളത
ല്ല. ബാലന്മാൎക്കും ഇതുതന്നെയാകുന്നു നൽകിവരുന്നതു്. ഈ
വിഷയത്തിൽ ലിംഗഭേദത്തിന്നു പ്രാബല്യമില്ല. ഇത്രയും കഴി
ഞ്ഞാൽ കഴിഞ്ഞതു കഴിഞ്ഞു എന്നല്ലാതെ കുട്ടി വായിക്കാറാ
യി കഴിഞ്ഞിട്ടുണ്ടായിരിക്കയില്ല. അതു രാമായണം ദശമം മു
തലായ ഗ്രന്ഥങ്ങളുടെ പാരായണദ്വാരേണയാണു സാധിക്കു
ന്നതു്. അതു തന്നെ നെടുമംഗല്യത്തിന്നും പാതിവ്രത്യത്തിന്നും
ഉത്തമമാണെന്നുള്ള ഉത്തമവിശ്വാസത്തിൻമേൽ അമ്മമാരു
ടെ നിൎബ്ബന്ധംകൊണ്ടോ സഹോദരികളുടെ സഹായസഹക
രണങ്ങളെക്കൊണ്ടോ ആയിരിക്കും. എന്നാൽ ഇതുകൊണ്ടും
കുട്ടിവായിക്കാറാകുന്നതിന്നു പകരം അക്ഷരങ്ങളെ കൂട്ടിമുട്ടിക്കാ
റാവുകയേ ചെയ്യാറുള്ളു. അതായതു് അത്രയും ആഭാസനില
യിലായിരിക്കും വായന. അവൎക്ക് അതേ അറിഞ്ഞുകൂടു. എ
ന്തു ചെയ്യാം, വേദത്തിന്നു് അൎത്ഥമില്ലെന്നു പറയുന്ന കൂട്ട
ത്തിൽ ഇതിന്നും (രാമായണാദികൾക്കും) അൎത്ഥമില്ലെന്നു് ഒ
രുപക്ഷെ ഇവർ പറയുമായിരിക്കാം. അതിലെന്താണു പരിഭ
വിപ്പാനുള്ളതു്. അതുകൊണ്ടു് ഈ രീതി തീരെ പരിത്യാജ്യവും
സുന്ദരവും സുഗമവുമായ ഒരു പുതിയ രീതി അനുസരണീയവു
മാണെന്നു ഞാൻ പ്രബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു.
ഇത്രയും പറഞ്ഞതുകൊണ്ടു് ഒന്നും രണ്ടും ചോദ്യങ്ങൾക്കു സ
മാധാനം സമാദിതമായി എന്നു സമാശ്വസിച്ചുകൊ
ള്ളട്ടെ.

"ഉണ്ടെങ്കിൽ എന്തെല്ലാമാണു വേണ്ടതു്? ഏതു രീതിയി
ലാണു വേണ്ടതു്? എന്നുള്ള ചോദ്യങ്ങൾക്കാണു് ഇനി സമാ
ധാനം പറയേണ്ടതായിട്ടുള്ളതു്. ചിരകാലമായി ഈ ചോദ്യ
ങ്ങൾ തന്നെ എനിക്കു തന്നത്താനുണ്ടാവുകയും തൃപ്തികരമായ
സമാധാനത്തിൻെറ അലാഭംമൂലം ഇന്നും ജിജ്ഞാസ്യമാനമാ
യിട്ടുതന്നെയാണിരിക്കുന്നതു്. ഇപ്പോൾ കമീഷൻ സിക്രട്ടറിയു

ടെ ചോദ്യവും കൂടിക്കൂടിയപ്പോൾ ഈ ജിജ്ഞാസ ഒന്നുംകൂടി പ്രോജ്ജ്വലവും വിശാലവുമാവുകയാണുണ്ടായത്. എങ്കിലും എൻെറ എളിയ ബുദ്ധിക്കു വിഷയീഭവിച്ച വിഷയങ്ങളെ ഇവിടെ രേഖപ്പെടുത്താം. ഇവിടെ ഒന്നാമതായി വിചാരിക്കേണ്ടതു വിദ്യാഭ്യാസംകൊണ്ടുള്ള ഫലമെന്താണ് എന്നാണ്. ഇതിൽ പലരും പല അഭിപ്രായവും പ്രകടിപ്പിക്കുമായിരിക്കാം. ചുരുക്കി പറയുന്നതായാൽ ഒരു മനുഷ്യനെ മനുഷ്യനാക്കിതീക്കുന്നതു വിദ്യാഭ്യാസം ഒന്നു മാത്രമാണ്. ജാതമാത്രയിൽ മൃഗങ്ങളിൽനിന്നു മനുഷ്യക്കു യാതൊരു ഭേദവും കാണുന്നതല്ല. അതു വിദ്യാഭ്യാസംകൊണ്ടു പൂവ്വതനമായ വാസനയെ ഉദ്ദീപിപ്പിക്കുമ്പോൾ "കാകഃ കാകഃ പികഃ പികഃ" എന്നു പറഞ്ഞ മട്ടിൽ മനുഷ്യരെ മനുഷ്യരായിട്ടും മൃഗങ്ങളെ മൃഗങ്ങളായിട്ടും കാണുവാൻ കഴിയും. തോണിക്കു തുഴ എന്നതുപോലെ മനുഷ്യന്നു ജീവിതയാത്രയിൽ വിജയപ്രദമായിട്ടുള്ളതു വിശേഷബുദ്ധിയാകുന്നു. ഈ വിശേഷബുദ്ധി വിദ്യാഭ്യാസൈകസാദ്ധ്യവുമാകുന്നു. തൻെറ മനോമുകുരത്തിൽ പ്രകൃതിഫലങ്ങളെ പ്രതിഫലിപ്പിക്കുകയും തദ്വാരാ ശരിയായ നിർവൃതി കൈവരുന്നതും വിദ്യാഭ്യാസംകൊണ്ടാണ്. അതുകൊണ്ടു വിദ്യാഭ്യാസം സഫലമാണെന്നു സിദ്ധിച്ചു കഴിഞ്ഞു. ഭൂഗഭത്തിൽ അമൂല്യങ്ങളായ രത്നങ്ങളെപ്പോലെ ഗൃഹാന്തർഭാഗത്തിൽ എത്ര തരുണീരത്നങ്ങളാണു തങ്ങളുടെ മഹിമാതിശയത്തെ വിശദീകരിപ്പാൻ കഴിയാതെ കുഴങ്ങുന്നത്. അതുകൊണ്ട് അല്പമെങ്കിലും ആർദ്രത യുവഹൃദയത്തിലുണ്ടെങ്കിൽ, കാന്താസുഖം കമനീയമാക്കേണമെന്നു കാമിക്കുന്നുണ്ടെങ്കിൽ, ഒരു കോർട്ടിൽതന്നെ അന്യായഭാഗവും പ്രതിഭാഗവും പിടിച്ചു വമ്പിച്ച നിയമവാദം ചെയ്യുവാൻ ഇച്ഛിക്കുന്നുണ്ടെങ്കിൽ * കേമൽപാഷ ചെയ്തുപോലെ തൻെറ അനുരാഗപാത്രമായ ബാലികയെക്കൂടി വിദ്യാഭ്യാസാ

---

* ഇതു് ഒരു പത്രത്തിൽ കണ്ടതായിട്ടു ഓൎക്കുന്നു.

ത്ഥം പ്രേരിപ്പിക്കുക! എന്നാൽ പിന്നെ വിജാതീയവിവാഹം കൊണ്ടു പങ്കിലമായ സമുദായനഭസ്സിനെ സജാതീയവിവാഹം കൊണ്ടു വെള്ളയിടുവാൻ കഴിയാത്തതുകൊണ്ടുള്ള ഖേദം ഇനിമേൽ ഉണ്ടാവില്ലെങ്കിൽ, അസുഖമായ ബഹുഭാര്യാസ്വീകാരവും അസ്തംഗതമായി കഴിഞ്ഞു. ഇത്രയും പറഞ്ഞതുകൊണ്ടു രീതിയും തരവും ഇന്നതെന്നു് ഇനി നിരൂപിക്കേണമെന്നു് എനിക്കു തോന്നുന്നില്ല. എങ്കിലും ചുരുക്കി പറയുകയാണെങ്കിൽ "ഘോരായേവ താം ഭൂപതിം നാഗച്ഛൽ" എന്നുള്ള അത്ഥത്തെ അനുസ്മരിച്ചുംകൊണ്ടു ത്രിവിധകരണങ്ങളെക്കൊണ്ടും നമ്മെ അനുസരിക്കുവാൻ തക്ക വിദ്യാഭ്യാസം ഇവക്കും നൽകണം. പ്രകൃത്യാ ഉള്ളതായ വാസനയെ അനുസരിച്ചതും, കാലാനുകൂലമായ ജീവിതഗതിയെ നിയന്ത്രിപ്പാൻ പയ്യാപ്തവുമായ ഒരു വിദ്യാഭ്യാസപദ്ധതിയെ നിയമിക്കണം. സംഗീതം,സാഹിത്യം, ചരിത്രം, ചാരിത്രം,ഭരണതന്ത്രം,രാജ്യതന്ത്രം, ബാലചികിത്സ, കണക്കു, മതം മുതലായി അവശ്യവിജ്ഞേയങ്ങളായ വിവിധവിഷയങ്ങളുടെ അറിവു വിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കണം എന്നു താൽപയ്യം. സാഹിത്യം എന്നതുകൊണ്ടു മലയാളം,സംസ്കൃതം,ഇംഗ്ലീഷ്,ഇവ മൂന്നും സംഗൃഹീതങ്ങളാകുന്നു. എന്നാൽ ഇവ നിർബ്ബന്ധവും മററുള്ളവ ഐച്ഛികവും ആയ ഒരു രീതി രൂപവൽകരിച്ചാൽ മതി എന്നാണു് എൻെറ അഭിപ്രായം. ഇവരുടെ വിദ്യാഭ്യാസകാലം ഇന്നത്തെ സ്ഥിതിക്കു് അധികം അനുവദിച്ചു കിട്ടുമെന്നു് ആശിപ്പാൻ അവകാശമില്ല. ചുരുങ്ങിയതു് ഒരു ആറുകൊല്ലമെങ്കിലും കിട്ടുവാൻ വൈഷമ്യമുണ്ടായിരിക്കയുമില്ല. അഥവാ അതിലധികം സൌകയ്യപ്പെട്ടുവെങ്കിൽ സമുദായനഭസ്സിലെ ഒരു സൌവണ്ണസൂയ്യൻെറ അരുണോദയമായി കരുതാവുന്നതാണു്. അതുകൊണ്ടു കാലം ക്ലിപ്തമാണെങ്കിലും വിഷയങ്ങൾ വിവിധങ്ങളായേ കഴിയൂ. എന്നാൽ ഇവിടെ സംഗൃഹീതങ്ങളായ വിഷയങ്ങൾ

സമഗ്രമോ, സമഞ്ജസമോ, ആയി എന്നു ഞാൻ അഭിമാനിക്കുന്നില്ല. എന്റെ എളിയ ബുദ്ധിക്കു വിഷയീഭവിച്ചതു് ഇവിടെ ഉദ്ധരിച്ചതായി കരുതിയാൽ മതി. എന്നാൽ തന്നെ ഞാൻ കൃതാൎത്ഥനായിക്കൊള്ളാം.

ഇനി രീതിയെപ്പററി വിചാരിക്കാം. ഇവിടെ രീതി എന്നതുകൊണ്ടു നിൎദ്ദിഷ്ടങ്ങളും വിവിധങ്ങളുമായ വിഷയങ്ങളെ ഏതു തരത്തിലാണു പഠിപ്പിക്കേണ്ടതു് എന്നുള്ള ജിജ്ഞാസയെ വെളിപ്പെടുത്തുകയാണു ചെയ്യിട്ടുള്ളതു് എന്നു വിചാരിക്കുന്നു. അങ്ങിനെയാണെങ്കിൽ നാനാവിധമായ അറിവു് വിവിധങ്ങളായ വിഷയങ്ങളുടെ അദ്ധ്യയനംകൊണ്ടേ സാദ്ധ്യമായിരിക്കയുള്ളു എന്നതു സ്വാനുഭവസിദ്ധമായ സംഗതിയാണ്. അതുകൊണ്ടു തീൎച്ചയായും ഇവൎക്കു പ്രത്യേകവിദ്യാലയങ്ങൾ സ്ഥാപിക്കണം. ഒരുപക്ഷെ പരീക്ഷാൎത്ഥമായി ഇന്നത്തെ വിദ്യാലയം ബാലികമാൎക്കു ഉപയോഗയോഗ്യമാക്കുകയും ബാലന്മാരെ മററു വിദ്യാലയങ്ങളിലേക്കയക്കുകയും ചെയ്താൽ തരക്കേടില്ലെന്നാണ് എന്റെ അഭിപ്രായം. എന്നാൽ ഇന്നത്തെ നിലക്കു് ഈ വിദ്യാലയത്തെതന്നെ മറെറാരു സ്ഥലത്തേക്കു നയിക്കുകയായിരിക്കും നന്നായിരിക്കുക. അല്ലാതെ ഈ സ്ഥലത്തുവെച്ചുതന്നെ നടത്തുന്നതായാൽ കുട്ടികളെ കിട്ടുവാൻ പ്രയാസപ്പെടും. കുറച്ചു ദിവസം മുമ്പു ചെറുപ്പൊയിലം കൃഷ്ണൻ നമ്പൂതിരിയുടെ ഒരു കത്തു കിട്ടി. അതിൽ ഇപ്രകാരം എഴുതിയിരുന്നു. “വിദ്യാലയത്തിൽ വിദ്യാൎത്ഥികളുടെ ദൌൎല്ലഭ്യം മൂലം വിദ്യാലയംതന്നെ ഇട്ടു വിഴുമൊ എന്നു ഞാൻ ബലമായി ശങ്കിക്കുന്നു. അതുകൊണ്ടു് ഇന്നു സമുദായസ്നേഹികളുടെ പരിശ്രമം മുഴുവനും വിദ്യാലയത്തിലേക്കു വിദ്യാൎത്ഥികളെ അയക്കേണ്ട കാൎയ്യത്തിലായിരിക്കേണ്ടതാണ്.” ഈ എഴുത്തിനു് അനുസരിച്ചു പ്രൈവററായി കുറെ പഠിച്ചിട്ടുള്ള ഒരു വിദ്യാൎത്ഥിയോടു് (ഇന്നു പഠിക്കുന്നില്ല) താൻ എന്താ വെറുതെ ഇരിക്കുന്നതു്, വിദ്യാലയത്തിൽ ചേരാമായിരുന്നില്ലെ, എന്നു

ചോദിച്ചു. "പക്ഷെ ഞാൻ ചേരേണമെന്നുതന്നെയാണു വിചാരിച്ചതു്. അച്ഛൻ സമ്മതിച്ചില്ല" എന്നാണു മറുവടി കിട്ടിയതു്."

വിദ്യാഭ്യാസവിഷയത്തിൽ ബാലന്മാൎക്കുതന്നെ ഇന്നും സ്ഥിരമോ, സ്ഥൈൎയ്യമോ സിദ്ധിക്കാത്ത സ്ഥിതിക്കു ബാലികമാരുടെ കഥ വിചാരഗോചരംകൂടിയല്ല. അസാദ്ധ്യബുദ്ധ്യാ ഇവൎക്കു വിദ്യാലയം തുറന്നുകൊടുക്കാതിരിക്കയല്ലാ വേണ്ടതു്. നേരേമറിച്ചു തുറക്കുകയാണു വേണ്ടതു്. അതുതന്നെ അധികം ഇല്ലങ്ങളുള്ള പ്രദേശത്തായാലേ പ്രായോഗികമാവുകയുള്ളു. വിദ്യാലയം അകലെയാണെന്നു വന്നാൽ സദാചാരസൌശില്യം മുതലായവയെ ബലികഴിക്കുമെന്നു വൃഥാഭിമാനികളും വിദ്യാവിമുഖന്മാരുമായ യാഥാസ്ഥിതികന്മാർ അനുഗ്രഹബുദ്ധ്യാ അതിനെ നിരസിക്കുകയേ ചെയ്യൂ. മാത്രമല്ല, വിദ്യാഭ്യാസത്തിൽ അഭിരുചിയുള്ള മാതാപിതാക്കന്മാൎക്കുപോലും വിദ്യാലയം അകലെയാണെന്നു വന്നാൽ കുട്ടികളെ അങ്ങോട്ടു് അയക്കുന്ന കാൎയ്യത്തിൽ വൈമനസ്യം പ്രദൎശിപ്പിക്കുവാനാണെളുപ്പം. അതും പോരാ കുട്ടികൾക്കു വിദ്യാഭ്യാസത്തിൽ അഭിരുചിയൊ, അഭിലാഷമൊ ഉണ്ടാവുക എന്നുള്ളതു് അസാധാരണമാകയാൽ പ്രത്യേകം മാതാപിതാക്കന്മാരുടെ ശ്രദ്ധക്കും ശിശ്രൂഷക്കും വിഷയീഭവിക്കാവുന്ന സ്ഥലത്തുതന്നെ വിദ്യാലയം സ്ഥാപിക്കണം. എന്നാൽ ഇന്നല്ലെങ്കിൽ നാളെ എങ്കിലും അഭിവൃദ്ധിപ്പെടുമെന്നു് ആശിക്കാവുന്നതാണു്.

വേറെ ഒരു രീതിയെക്കൂടി ഇവിടെ ഉദാഹരിച്ചു് ഈ സമാധാനത്തെ ഉപസംഹരിച്ചുകളയാം. ഇന്നും പലേ ഇല്ലങ്ങളിലും പഴയ മാമൂൽപ്രകാരം പഴയ മട്ടിൽതന്നെ പാട്ടു് അഭ്യസിപ്പിച്ചുവരുന്നുണ്ടു്. ആ പാട്ടിൽകൂടെതന്നെ സാഹിത്യത്തെ കൂടികലൎത്തിക്കൊടുത്താലൊ എന്നാണു ഞാൻ ശങ്കിക്കുന്നതു്. അപ്രകാരം പാട്ടിനേയുംകൂടി ഒന്നു പുഷ്ടിപ്പെടുത്തു

വാൻ ഉത്സാഹിക്കാം. ഒരില്ലത്തുവെച്ച പാട്ടു് അഭ്യസിപ്പിക്കു
ന്നുണ്ടെങ്കിൽ അതിന്റെ ചുററുപാടുമുള്ള ഇല്ലങ്ങളിലെ സമ
വയസ്സുകളായ മിക്ക ബാലികമാരും സന്നിഹിതരായിക്കാണാ
റുണ്ടു്. അതുകൊണ്ടു് അവരെക്കൂടി ആവഴിയ്ക്കു നയിക്കു
വാൻ കഴിയും. ഒരുപക്ഷെ നിർബ്ബന്ധിക്കുകയും ചെയ്യാം.
ഈ രീതി ഇന്നത്തെ പരിതാപകരവും മൃഗീയവുമായ അവ
സ്ഥയിൽനിന്നു് അല്പമൊന്നു ഭേദപ്പെടുത്തുവാൻ പര്യാപ്തമാ
വുന്നതല്ലാതെ ആശാവഹമൊ, ശുഭാവഹമോ ആയിരിക്കുമെ
ന്നു് എനിക്കു് അഭിപ്രായമില്ല. പക്ഷെ ക്രമേണ ഇതിനെ വി
ദ്യാലയമായി രൂപാന്തരപ്പെടുത്തുകയും, അതിൽ വിശാലവും,
വിശുദ്ധവുമായ ഒരു പാഠപദ്ധതി ക്രമീകരിക്കുകയും ചെയ്യു
വാൻ സാധിക്കുമെന്നു തീച്ചതന്നെ. ഇനി അധികം നീട്ടുന്നി
ല്ല. ഒരു വാക്കുകൂടി പറഞ്ഞു് ഉപസംഹരിക്കാം. ഈ വിഷയ
ത്തിൽ കഴിയുമെങ്കിൽ അന്തർജ്ജനങ്ങളുടെകൂടി സാരസമ്പൂർണ്ണ
വും സമീചീനവുമായ സമാധാനം സമ്പാദിക്കേണ്ടതാണു്. ഇ
താണു് എന്റെ മിതമായ സമാധാനം.

കാടമ്പറ നീലകണ്ഠൻ നമ്പൂതിരിപ്പാടു്:

V

സർ,

നിങ്ങൾ അയച്ചതന്ന ചോദ്യപത്രം കിട്ടി. നിങ്ങളുടെ
ഒന്നാമത്തെ ചോദ്യത്തിന്നു മറുവടി വളരെ എളുപ്പമാണു്.
കഷ്ടിച്ച്, അമ്മമാരുടെ സഹായത്താൽ, എഴുത്തച്ഛന്റെ കി
ളിപ്പാട്ടുപുസ്തകങ്ങൾ അത്ഥം മനസ്സിലാക്കാതെ തത്തമ്മ
"രാമ, രാമ," എന്നു പറയുന്നതുപോലെ, കർണ്ണത്തിന്നു് ഒട്ടും
സുഖപ്രദമാംവണ്ണമല്ലാതെ, പാടുവാൻ പഠിക്കുന്നതിൽ കൂടുത
ലായി നമ്മുടെ പെൺകുട്ടികൾക്കു് ഇപ്പോൾ യാതൊരു വി
ദ്യാഭ്യാസവും സിദ്ധിക്കുന്നില്ല എന്നു പറഞ്ഞാൽ വലിയ തെ

ററൊന്നും ഉണ്ടെന്നു തോന്നുന്നില്ല. വേണമെങ്കിൽ ആരോഗ്യശാസ്ത്രത്തെ ഒട്ടുംതന്നെ അടിസ്ഥാനപ്പെടുത്താതെയുള്ള ചില പഴയ കറികൾ ഉണ്ടാക്കുവാനും ഏററവും പ്രാകൃതമായ രീതിയിൽ ചില പഴംപാട്ടുകൾ പാടി ഏററവും പരിഹാസകരമാംവണ്ണം വട്ടത്തിൽ കളിക്കുവാനും അറിയാമെന്നുകൂടി സമ്മതിക്കാം. ഇതിൽ കൂടുതൽ വല്ല ദിക്കിലും കാണുന്നുണ്ടെങ്കിൽ അതു ഒരു പ്രകൃതിവിശേഷം മാത്രമാണ്.

രണ്ടാമത്തെ ചോദ്യത്തിന്ന് "ഉണ്ട്" എന്നുള്ള ഏകസമാധാനമല്ലാതെ ഒന്നും പറവാനില്ല.

മൂന്നാമത്തെ ചോദ്യത്തിന്നുള്ള മറുവടിയാണു കുറച്ചു വിഷമമായിട്ടുള്ളതു്. ഇതിന്നു സമാധാനം പറയുമ്പോൾ രണ്ടു കാര്യം ആലോചിക്കേണ്ടതുണ്ട്. (1) ഏതുതരം വിദ്യാഭ്യാസമാണ് അവക്കു നൾകേണ്ടതു്? (2) ഇന്നത്തെ നിലയ്ക്കു് ഏതുതരം വിദ്യാഭ്യാസമാണു നൽകുവാൻ സാദ്ധ്യമായിരിക്കുന്നതു്. ഇപ്പോഴത്തെ വിദ്യാഭ്യാസരീതി ഏതുതരമായിരുന്നാലും നാം നമുക്കു മാത്രമായിട്ട് ഒരു പ്രത്യേകപദ്ധതി ഏപ്പെടുത്തുന്നതു് അനാവശ്യമായ നഷ്ടത്തിന്നും ബുദ്ധിമുട്ടുകൾക്കും കാരണമാവുകയേ ഉള്ളുവെന്ന് ആണ് എനിക്കു തോന്നുന്നതു്. അതുകൊണ്ടു മററുള്ളവരോടൊപ്പം എത്തുവാൻ ആഗ്രഹമുള്ളവരെല്ലാം തങ്ങളുടെ കുട്ടികളെ ആൺകുട്ടികളേയും പെൺകുട്ടികളേയും പബ്ളിക്കു സ്കൂളുകളിൽ അയച്ചു പഠിപ്പിക്കുകയാണു വേണ്ടതു്. എന്നാൽ പബ്ളിക്കു സ്കൂളുകളിലേക്കു തങ്ങളുടെ പ്രായം ചെന്ന ഉണ്ണികളെപ്പോലും അയക്കുവാൻ വൈമുഖ്യം കാണിക്കുന്ന നമ്മുടെ കാരണവന്മാർ ആരും കാണാതെ വളരെ കാലമായിട്ട് അകത്ത് ഇട്ടു പൂട്ടി വെച്ചിരിക്കുന്ന ആ പണ്ടങ്ങളെ—ആ സാധു പെൺകുട്ടികളെ ഉണ്ടോ പബ്ളിക്കു സ്കൂളുകളിലേക്കയക്കുന്നു? എങ്കിലും ഉല്പതിഷ്ണുക്കളും ധീരന്മാരുമായ കുറെ പിതാക്കന്മാരെ—പെൺകുട്ടികളുടെ പിതാക്കന്മാരെ—കിട്ടുമെങ്കിൽ ഞാൻ ഒരു മാർഗ്ഗം നിർദ്ദേശിക്കാം. സ്ത്രീ

കൾക്ക് ഇന്നാവശ്യമുള്ള വിദ്യാഭ്യാസം സമ്പാദിക്കുന്നതിന്നു സൌകൎയ്യമുള്ള ഏതെങ്കിലും ഒരു പട്ടണത്തിന്റെ അടുത്തു പട്ടണത്തിൽനിന്നു പുറത്തായിട്ട് ഒരു ഹോസ്റ്റൽ പണിയുക. സംസ്കൃതാശയനും, സദാചാരനിരതനും, ധൎമ്മനിഷ്ഠനും, ഗൃഹസ്ഥനും (സ്വജാതീയഭാൎയ്യയോടുകൂടിയ ഗൃഹസ്ഥൻ) ആയ ഒരു നമ്പൂതിരിയെ അതിന്റെ 'വാർഡൻ' ആയിട്ടു നിയമിക്കുക. അദ്ദേഹം ആ സ്ഥാപനത്തിന്റെ പുറത്തെ ഭരണവും അദ്ദേഹത്തിന്റെ സഹധൎമ്മചാരിണി അതിന്റെ ഉള്ളിലത്തെ ഭരണവും നടത്തുക. അപ്പോൾ ഞാൻ ആദ്യം അതാണ്; നവീനരീതിയിൽ ഒരു ഹോസ്റ്റൽ എന്നാണു പേരു കൊടുത്തതെങ്കിലും, ഇതു യഥാൎത്ഥത്തിൽ ഒരു ധൎമ്മിഷ്ഠനായ മഹാബ്രാഹ്മണന്റെ ഗൃഹം മാത്രമാകുന്നു. അവിടെക്കിട്ടാവുന്നിടത്തോളം പെൺകുട്ടികളെ—തല്ക്കാലം രണ്ടൊ മൂന്നൊ ആയാലും കഴിച്ചുകൂട്ടാം—കൊണ്ടുവന്നു താമസിപ്പിച്ച് അവരെ പട്ടണമദ്ധ്യത്തിലുള്ള സ്ത്രീകൾക്കു പ്രത്യേകമായിട്ടുള്ള പൊതുസ്ഥാപനത്തിൽ അയച്ചു മറ്റുള്ളവരോടൊപ്പം അവർ പഠിക്കുന്നതെല്ലാം പഠിപ്പിക്കുക. സമുദായശാസനകളെ തൃണവൽ കരിച്ചു സ്വമനസ്സാക്ഷിയെ അനുസരിച്ചു പ്രവൃത്തിക്കുവാൻ ധൈൎയ്യമുള്ള പിതാക്കന്മാരെ കിട്ടുമെങ്കിൽ നമുക്ക് അവരെ ഏതു ക്ലാസ്സുവരേയും പഠിപ്പിക്കാം. സ്കൂളുകളിൽ പഠിക്കുന്ന പാഠങ്ങൾക്കു പുറമെ ചില ഗൃഹപാഠങ്ങളും ഉണ്ടായിരിക്കണം. അവരവരുടെ ഭക്ഷണം അവരവർതന്നെ പാകം ചെയ്യണമെന്നും, അവരവരുടെ മുറികൾ അവരവർതന്നെ അടിച്ചു വൃത്തിയാക്കണമെന്നും വെച്ചാൽ പഠിപ്പു കഴിയുമ്പോഴക്കും ഗൃഹജോലികളെല്ലാം മറന്നുപോയി എന്ന ആക്ഷേപം കൂടാതെ കഴിക്കാം. ഭക്ഷണപദാൎത്ഥങ്ങളെല്ലാം ശാസ്ത്രീയമായ രീതിയിൽ പാകം ചെയ്യാൻ പഠിപ്പിക്കണം. ഭക്ഷണത്തിന്റെ ഉദ്ദേശ്യം നാവിനെ തൃപ്തിപ്പെടുത്തുകയല്ലെന്നും, ദേഹത്തെ രക്ഷിക്കുകയാണെന്നും നല്ലവണ്ണം മനസ്സിലാക്കണം. എ

ല്ലാററിലും പ്രധാനമായിട്ട ഗൃഹത്തിൽവെച്ച പഠിപ്പിക്കേണ്ട തു ധൎമ്മമാണ്. ധൎമ്മബോധമില്ലാത്ത മനുഷ്യൻ ആത്മാവി ല്ലാത്ത ദേഹംപോലെയാകുന്നു. അവൻ കാൎക്കോടകനേക്കാൾ അധികം ഭയങ്കരനും ആകുന്നു. ഇന്നു ലോകത്തിൽ കാണു ന്ന മിക്ക കുഴപ്പങ്ങൾക്കും അടിസ്ഥാനം പാശ്ചാത്യനാഗരികയു ടെ പ്രിയസന്താനമായ ഭൌതികാരാധനം(Worship of ma-tter)ആകുന്നു. നമ്മുടെ ബാലികമാരെ ഈ ബാധയിൽനിന്നും രക്ഷിക്കണം. നമ്മുടെ മതത്തിൻെറ അടിസ്ഥാനങ്ങളായ ഭ ഗവത്ഗീത, ഉപനിഷത്തുകൾ ഇവ മൂലംതന്നെ വായിച്ചു താല്പൎയ്യം മനസ്സിലാക്കാൻ നമ്മുടെ ബാലികമാർ സമൎത്ഥക ളായിരിക്കണം. പൌരാണികകാലത്തിലും ആധുനികകാല ത്തിലും ജീവിച്ചിരുന്നിട്ടുള്ളവരും ജീവിച്ചിരിക്കുന്നവരുമായ സ ത്രീരത്നങ്ങളുടെ ജീവചരിത്രം അവരെക്കൊണ്ടു വായിപ്പിക്ക ണം. അതിനു പുറമെ ഹിന്തുമതം, ക്രിസ്തുമതം, മഹമ്മദുമ തം തുടങ്ങിയ മററു മതങ്ങളെക്കുറിച്ചും അവൎക്ക് ഒരു സാമാ ന്യജ്ഞാനമുണ്ടായിരിക്കണം. ഏതെങ്കിലും ഒരു മതം മാത്രം പഠിപ്പിച്ചു "തങ്ങളെല്ലാം ആൎയ്യന്മാർ; മററുള്ളവരെല്ലാം മ്ലേ ച്ഛന്മാർ" എന്നു പറയുന്ന കൂപമണ്ഡൂകങ്ങളെ ഉണ്ടാക്കരുത്. മതത്തെ ഒരു കച്ചവടമാക്കിയിരിക്കുന്ന 'മിഷനറി'മാരും ത ങ്ങളുടെ സ്വാർത്ഥലാഭത്തിന്ന് ആളെ കിട്ടുവാൻ അതിനെ ദുരുപയോഗപ്പെടുത്തുന്ന "ശുദ്ധിക്കാ"രും നമ്മുടെ ഇടയിൽ ഉണ്ടായിരിക്കരുത്. ഇന്നു നാം വടക്കെ ഇൻഡ്യയിൽ കാണു ന്ന ഒരുതരം ധൎമ്മബുദ്ധികളേക്കാൾ വെറും നാസ്തികന്മാരാണു ഭേദം. "ആകാശാൽ പതിതം തോയം യഥാ ഗച്ഛതി സാഗ ഗരം സൎവ്വദേവനമസ്കാരം കേശവം പ്രതിഗച്ഛതി" എന്നുള്ള മഹാവാക്യം നമ്മുടെ ബാലികമാൎക്കും ഹൃദിസ്ഥമായിരി ക്കണം. താൻ സൎവ്വവ്യാപിയായ ഈശ്വരൻെറ ഒരംശമാണെ ന്ന ബോധം ദൃഢമായിട്ടുണ്ടായിരിക്കണം. ഒരേ ജലത്തെ സംസ്കൃതകാരൻ "ജലം" എന്നും മലയാളി "വെള്ളം" എ

നും തമിഴൻ "തണ്ണി" എന്നും ഇംഗ്ലീഷുകാരൻ "വാട്ടർ" എന്നും വിളിക്കുന്നപോലെ ഒരേ ഈശ്വരനെ അദ്വൈതി "ബ്രഹ്മ"മെന്നും, വൈഷ്ണവൻ "വിഷ്ണു"വെന്നും വിളിക്കുകയാണെന്നും, "അള്ളാ" എന്നും, "ശിവൻ" എന്നും ഉള്ളതു് ഒരേ ഈശ്വരന്റെ പല പേരുകൾ മാത്രമാണെന്നും നമ്മുടെ ബാലികമാൎക്കറിവുണ്ടായിരിക്കണം. ഒരു ധാൎമ്മികനു് ഒന്നാമതായിട്ടുണ്ടാകേണ്ടതു് ആത്മവിശ്വാസവും സദാചാരബോധവും ആണെന്നുള്ളതും നല്ലവണ്ണം അറിവുണ്ടായിരിക്കണം. നമ്മുടെ ഗൃഹനായികയുടെ അടുക്കൽനിന്നുതന്നെ ഭർത്തൃപരിചരണം ശിശുസംരക്ഷണം ഇവയും പഠിക്കാം. നമ്മുടെ ആ നായികക്കു വേണ്ട ഉപദേശങ്ങൾ കൊടുത്തു സഹായിപ്പാനും മറ്റുമായിട്ടു വിദുഷിയും ലോകപരിചയം സിദ്ധിച്ചവളും ധൎമ്മിഷ്ഠയും ആയ ഒരു വിജാതീയമഹതിയുംകൂടെ സഹായിയായിട്ടുണ്ടായിരിക്കുന്നതു നന്നായിരിക്കും. ഇനി ഒരു കാൎയ്യം ആലോചിക്കേണ്ടതു പണമാണു്. നിവൃത്തിയുള്ളവരെല്ലാം തങ്ങളുടെ കുട്ടികളുടെ ചിലവു വഹിക്കണം. നിവൃത്തിയില്ലാത്തവരുടെ കുട്ടികളുടെ ചിലവു നിവൃത്തിയുള്ളവർ വഹിക്കണം. നമ്മുടെ യഥാൎത്ഥസ്ഥിതി കാണിച്ചു് അപേക്ഷകൾ നാം പത്രങ്ങളിൽ പ്രസിദ്ധംചെയ്യുന്നതായാൽ തീൎച്ചയായിട്ടും നമ്മെ സഹായിക്കുവാൻ ആളുകൾ ഉണ്ടായിരിക്കുന്നതാണു്. നമ്മുടെ വാർഡൻ വരവുചിലവുകളുടേയെല്ലാം കണക്കു ശരിക്കു് എഴുതുകയും കൊല്ലംതോറും പത്രങ്ങളിൽ പ്രസിദ്ധംചെയ്യുകയും ചെയ്യണം. ഇതാണു് ഏറ്റവും സുഗമമായ മാൎഗ്ഗം എന്നാണു് എനിക്കു തോന്നുന്നതു്. നമ്മുടെ ബാലികമാൎക്കു ഒരു പ്രത്യേകപാഠപദ്ധതിയും ഒരു പ്രത്യേകവിദ്യാലയവും സ്ഥാപിക്കാൻ ശ്രമിച്ചാൽ അതു പരാജയത്തിലെ കലാശിക്കയുള്ളു. അവരവരുടെ കുട്ടികളെ അവരവരുടെ ഇല്ലങ്ങളിൽവെച്ചു പഠിപ്പിക്കുക എന്നുള്ളതു് അസാദ്ധ്യവും നടക്കാത്തതും ആണു്. സ്വന്തം കുട്ടികളെ പഠിപ്പിക്കാൻ ഒരു "ആശാനെ" നിയമിക്കു

വാൻ കഴിയാത്തവരാണൊ പലേ വിഷയങ്ങളിലും വിദഗ്ദ്ധന്മാരായ അനേകം ഉപാദ്ധ്യായന്മാരെ വെച്ച് തങ്ങളുടെ കുട്ടികളെ പഠിപ്പിക്കുന്നത്? ഒരുപക്ഷെ അങ്ങിനെ ചെയ്യുകയാണെങ്കിൽ അനാവശ്യമായ എത്ര നഷ്ടമാണു നമുക്കു നേരിടുന്നത്? അതു തീർച്ചയായിട്ടും നമ്മെ മററുള്ളവൎക്കു പരിഹാസപാത്രമാക്കിത്തീൎക്കുന്നു. ഏററവും കുറച്ച് ബുദ്ധിമുട്ടി ഏററവും കുറച്ച് പണം ചിലവുചെയ്ത് ഏററവും അധികം ഗുണം സമ്പാദിക്കാനാണു നാം ശ്രമിക്കേണ്ടത്. ഓരോരുത്തരും അവനവൻെറ കാൎയ്യം നോക്കുക എന്നുള്ളത് ആ സിദ്ധാന്തത്തിന്നും വിരോധമായിട്ടുള്ളതാകുന്നു. അതുകൊണ്ടു പൊതുവിദ്യാലയത്തിൽ പോയി പഠിച്ച് മനുഷ്യസ്ത്രീകളിൽ ഒരുവളായിട്ടു ജീവിക്കുന്നതായിരിക്കും നമ്മുടെ സ്ത്രീകൾക്കും ശ്രേയസ്കരം എന്നാണ് എനിക്കു തോന്നുന്നത്. ഏററവും കാൎയ്യക്ഷമവും ഇതു തന്നെയാണെന്നാണു തോന്നുന്നത്.

എന്ന്,

കുറൂർ നാരായണൻ ഭട്ടതിരിപ്പാട്

o:o

## VI

സ്ത്രീകളുടെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള വിചിന്തനം ഇന്നത്തെ ഭാരതീയ നേതാക്കന്മാരുടെ ചിന്താസന്തതിയിൽ ഉൾപ്പെട്ട ഒരു പ്രധാനപ്രമേയമാണ്. ഇപ്പോൾ ഭാരതീയവനിതകൾക്കു നല്കിവരുന്ന വിദ്യാഭ്യാസം, സ്ത്രീസഹജങ്ങളായ സൽഗുണങ്ങളേയും സദാചാരങ്ങളേയും നശിപ്പിക്കുന്നതും ഭാരതീയ ജീവിതാദൎശത്തെ മഥിക്കുന്നതും ആണെന്നും അതുകൊണ്ടു കാലവിളംബംവിനാ സ്ത്രീവിദ്യാഭ്യാസസമ്പ്രദായത്തിൽ സാരവും സമീചീനവുമായ ചില പരിഷ്കാരങ്ങൾ കൂടിയെ കഴിയു എന്നും നേതാക്കന്മാർ ശക്തിയായി വാദിച്ചുതുടങ്ങിയിരിക്കുന്നു. സ്ത്രീവിദ്യാഭ്യാസസമ്പ്രദായത്തിലുള്ള ദൂഷ്യങ്ങളെ അനുഭവസ്ഥകളായ സ്ത്രീകൾതന്നെ അറിയുവാനും പറയു

വാനം തുടങ്ങീട്ടുണ്ട്. എന്നുതന്നെയല്ല പരിഷ്കാരത്തിൻെറ പ്രകാരത്തെക്കുടി പരിചിന്തിച്ചു തുടങ്ങീട്ടുണ്ട്. പൂനയിൽവെച്ചു ബറോഡാ മഹാരാജ്ഞിയുടെ അദ്ധ്യക്ഷത്തിലും ആഭിമുഖ്യത്തിലും ആഘോഷിച്ച ഭാരതമഹിളാസമാജത്തിലെ പ്രമേയങ്ങൾതന്നേയാണ് ഇതിന്നു പ്രഥമവും പ്രത്യക്ഷവും ആയ ദൃഷ്ടാന്തം.

ഒരു സ്ത്രീ ഒരു പുരുഷൻെറ ഉത്തരാർദ്ധമാണെങ്കിൽ, സ്ത്രീസമുദായം ഒരു രാജ്യത്തിൻെറ ഉത്തരാർദ്ധമെന്നും പറഞ്ഞുകൂടായ്കയില്ല. ജനസംഖ്യയെ ആസ്പദീകരിച്ച് അവലോകനംചെയ്യുകയാണെങ്കിലും ഒരു രാജ്യത്തിൻെറ അർദ്ധാധികമായ ഭാഗം പ്രമദാജനങ്ങളാണെന്നു കാണാം. ഒരു പുരുഷൻെറ സ്വഭാവരൂപീകരണത്തിലും ജീവിതരീതിയിലും അവൻെറ ഉത്തരാർദ്ധത്തിന്ന് എത്രത്തോളം കയ്യും കായ്യവുമുണ്ടോ അതിൽ ഒട്ടുംതന്നെ കുറവില്ലാത്ത, ഒരു വേള കൂടുതൽ ആയിട്ടുതന്നെ, ഒരു രാജ്യത്തിൻെറ സ്വഭാവസംസ്കരണത്തിലും പരിഷ്കരണത്തിലും അതിലെ സ്ത്രീസമുദായത്തിന്നു കയ്യും കായ്യവുമുണ്ട്. വാസ്തവത്തിൽ സ്ത്രീസമുദായം സംസ്കൃതവും പരിഷ്കൃതവുമായി, എങ്കിൽ ആ രാജ്യത്തിൻെറ ഭാവി ഭാസുരമായേ ഭവിക്കയുള്ളു എന്നു സകാരണം സമാധാനിക്കാം. നേരെ മറിച്ചു സ്ത്രീസമുദായം അന്ധവും അസംസ്കൃതവുമായിട്ടാണു കിടക്കുന്നതു് എങ്കിൽ ആ രാജ്യത്തിന്നാകട്ടെ സമുദായത്തിന്നാകട്ടെ അടുത്ത ഭാവിയിലൊന്നും ഉൽക്കർഷോദയത്തിന്ന് അശേഷം അവകാശമില്ല. അതുകൊണ്ട് ഒരു രാജ്യത്തിൻേറയാകട്ടെ സമുദായത്തിൻേറയാകട്ടെ ശോഭനവും പാവനവും ആയ ഭാവി അതാതുകളിലെ സ്ത്രീസമുദായത്തിലാണു സ്ഥാപിതമായിട്ടുള്ളതു് എന്നു സംശയമററ സംഗതിയാകുന്നു.

ഇത്രയും സമുദായസമുൽക്കർഷത്തിൽ പങ്കുള്ള വനിതകളുടെ—സമുദായത്തിൻെറ സുന്ദരമായ ഭാവി സംസ്ഥാപിതമായിരിക്കുന്ന സ്ത്രീസമുദായത്തിൻെറ—ഉന്നതിയും ഉൽക്കർഷ

വും സമുദായപരിഷ്ക്കാരികളുടെ പരിപാടിയിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്ന ഒന്നാണെന്നു നിർവ്വിവാദമററത്രെ. ബാലപരിചരണത്തിലെ പരിശുദ്ധിയേയും പരിപുഷ്ടിയേയും ആശ്രയിച്ചാണ് ഒരുവന്റെ സ്വഭാവരൂപീകരണം സ്ഥിതിചെയ്യുന്നത്. ബാല്യം മുക്കാലും മാതാവിന്റെ ശുശ്രൂഷാച്ഛായയിലും ആണല്ലൊ കഴിയുന്നത്. ഒരു മാതാവിന്റെ പഠിപ്പിന്റേയും പ്രാവീണ്യത്തിന്റേയും അവസ്ഥ അനുസരിച്ചായിരിക്കണം അവരുടെ ശിശുസംരക്ഷണത്തിന്റേയും മേന്മയും നന്മയും സ്ഥിതിചെയ്യുന്നത്. അങ്ങിനെയിരിക്കെ ഒരു മാതാവു വിമൂഢയും വിജ്ഞാനവിഹീനയുമാണെങ്കിൽ അവളുടെ ശാസനയിലും ശുശ്രൂഷയിലും വളൎന്നുവരുന്ന അവളുടെ പുത്രനു ബാല്യകാലത്തുണ്ടാകേണ്ടുന്ന സ്വഭാവസംസ്കരണവും സംശുദ്ധിയും എത്രമാത്രം മോശമായിരിക്കുമെന്നു ചിന്ത്യമാണല്ലൊ. നേരെ മറിച്ചു വിജ്ഞയും വിദുഷിയുമായ ഒരു ജനനിയുടെ നിയന്ത്രണത്തിന്നും നിഷ്കൎഷക്കും പാത്രമായി വളൎന്നുവരുന്ന ഒരു ബാലന്റെ പ്രകൃതിയും മററും അതിന്നു് അനുഗുണവും ആശാസ്യവുമായേ വരികയുള്ളു. വിശാലവും വിശുദ്ധവുമായ ഈ ആദൎശത്തെ അനുസന്ധാനംചെയ്തുകൊണ്ടുതന്നേയാണു പാശ്ചാത്യരാജ്യങ്ങളിൽ ബാലപരിചരണത്തിലും പരിപോഷണത്തിലും അത്യധികം ശ്രദ്ധാശുഷ്കാന്തികൾ പതിപ്പിക്കപ്പെടുന്നത്. കുട്ടിയിൽതന്നെ സ്വഭാവസംസ്കരണം വിധിവൽ ചെയ്തിട്ടില്ലെങ്കിൽ അതിൽനിന്നു് ഒരുവന്നു് അനുഭവിക്കേണ്ടതായിവരുന്ന ഭാവിഫലം ഭയങ്കരംതന്നെയായിരിക്കും. 'ചൊട്ടയിലെ ശീലം ചൊടലെവരെ'യെന്നാണല്ലൊ പഴമൊഴിതന്നെ. അതുകൊണ്ടു സ്വഭാവസംസ്കരണവും പരിഷ്കരണവും സാമാന്യമായി ബാല്യത്തിൽതന്നെ കഴിയേണ്ടതാണ്. ഇതിന്നു ജനനികളെക്കൊണ്ടു മാത്രമേ കഴിവുമുള്ളു. ഇവർ കൃതവിദ്യകളല്ലെങ്കിൽ ഇതു് ഒട്ടും സാദ്ധ്യവുമല്ല.

ഇങ്ങിനെ ഗാഢമായും ദൃഢമായും പരിചിന്തനം ചെ

ദ്ധകയാണെങ്കിൽ സമുദായസമുൽക്കൎഷത്തിന്ന സൎവ്വഥാ പ്രേരകമെന്ന മാത്രമല്ല പരിഷ്കാരപരിപൂൎണ്ണമായ പരിപുഷ്ടിക്കു മാൎഗ്ഗാന്തരമില്ലെന്നുകൂടി കാണാവുന്നതാണ്. നമ്പൂതിരിമാരിൽ ഉൽബുദ്ധരും ഉൽക്കൎഷേച്ഛുക്കളുമായവർ നമ്പൂതിരിസമുദായത്തെ പാടേ ഉടച്ചുവാൎക്കുന്നതിന്ന പരികരം ബന്ധിച്ചു പരിശ്രമം ചെയ്തുതുടങ്ങീട്ടു വൎഷങ്ങൾ ഇരുപതോളമായല്ലൊ. എന്നാൽ നാളിതുവരെ ഇവർ ഉദ്ദേശിക്കുന്നേടത്തോളം ഉണ്ടായി വരുന്നില്ല ഉൽഷമെന്നു സവ്യസനം സമ്മതിക്കേണ്ടതായിട്ടാണ് ഇരിക്കുന്നത്. ഇതിന്നുള്ള പ്രധാനവും പ്രഥമവുമായ കാരണം മറെറാന്നല്ല. നമ്മളുടെ പരിശ്രമങ്ങളിലും പ്രയാണത്തിലും പ്രമദാജനങ്ങൾക്കുള്ള അജ്ഞതയും അതുമൂലം ഉണ്ടാകുന്ന അനുഭാവവിഹീനതയുമാണ്. നവീനവിദ്യാഭ്യാസത്തിന്റെ അപരിഹാൎയ്യതയേയാകട്ടെ, സജാതീയവിവാഹസംരംഭത്തിന്റെ ഗുണഗണങ്ങളെയാകട്ടെ, നമ്മുടെ സ്ത്രീകൾ തെല്ലുപോലും അറിയുന്നില്ല. അവരെ പറഞ്ഞു മനസ്സിലാക്കണമെന്നു നാമൊട്ട് ആഗ്രഹിക്കുന്നുമില്ല. പിന്നെയെങ്ങിനെ അവരുടെ അന്തോഷത്തോടും സമ്മതിയോടുംകൂടി നിൎവ്വഹിക്കപ്പെടേണ്ട പരിഷ്കാരങ്ങൾ പ്രവൃത്തിപഥത്തിൽ പദമൂന്നും? ഏതദ്വിഷയത്തിൽ യോഗക്ഷേമസഭ പ്രദൎശിപ്പിച്ചുപോരുന്ന ആലസ്യവിലാസവും ശ്രദ്ധാശൂന്യതയും ആശാസ്യദായകമല്ലെന്നു മാത്രമല്ല ആക്ഷേപയോഗ്യംകൂടിയാണ്.

ബാലന്മാരെ അജ്ഞാനകൂപത്തിൽനിന്നു കരകേററണമെന്ന് ഏതു നിമിഷത്തിൽ യോഗക്ഷേമസഭ നിരൂപിക്കുകയും നിശ്ചയിക്കുകയും ചെയ്തുവോ അതേ നിമിഷത്തിൽതന്നെ അതേപ്രകാരത്തിൽ ബാലികമാരേയും, അവരുടെ സഹോദരന്മാരോട് ഒപ്പം, അജ്ഞാനകൂപത്തിൽനിന്നു കരകയററാൻ ശ്രമിക്കേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാത്തത് അക്ഷന്തവ്യമായ ഒരു അപരാധംതന്നെയാകുന്നു. ബാലന്മാരുടെ വിദ്യാഭ്യാസത്തിനുവേണ്ടി പരഃശതം പ്രതിബന്ധങ്ങളോടു പൊരു

തി പലവിധ പ്രയാസങ്ങളും പ്രതിരോധിച്ചുപോന്ന യോഗക്ഷേമസഭ ബാലികാവിദ്യാഭ്യാസവിഷയത്തിൽ നിശ്ശബ്ദതയും, നിഷ്ക്രിയത്വവും കാണിക്കുവാനുള്ള കാരണം മറ്റൊന്നാവില്ല. നമ്മുടെ സ്ത്രീകളെക്കുറിച്ച് നമുക്കു പരമ്പരാപരിഗതമായിട്ടുള്ള അന്ധമായ അഭിപ്രായംതന്നെ. കുടുംബത്തിന്നു കുഠാരികളും സുഖജീവിതത്തിന്നു അനർത്ഥകളും ആണ് അന്തർജ്ജനങ്ങൾ എന്ന അന്ധമായ, എന്നാൽ അടിയുറച്ചതുമായ, വിശ്വാസത്തിന്നു വിധേയരാണു നമ്മളിൽ ഏറിയ കൂറും. ശരീരപോഷണത്തിന്നു പര്യാപ്തമായ ആഹാരവിഹാരാദികൾക്കുകൂടി അവസരവും അനുവാദവും അവരുടെ ആവശ്യംപോലെ നൽകുവാൻ തയ്യാറില്ലാത്ത നാം അവരുടെ ആത്മസംസ്കരണത്തിന്നും സംപോഷണത്തിന്നും യത്നിക്കാഞ്ഞതിൽ ആശ്ചര്യത്തിന്നു അവകാശമില്ലായിരിക്കാം. സ്ത്രീകൾ ഭരണീയകളാകയാൽ പുരുഷന്മാർ നിർദ്ദേശിക്കുന്ന പന്ഥാവിൽക്കൂടി കണ്ണടച്ചു പ്രയാണംചെയ്യേണ്ടവരാകയാൽ—അവൎക്കു വിജ്ഞാനം അനാവശ്യമാണെന്നുള്ള ഒരു അന്ധതയും നമ്മെ ആവരണംചെയ്തിട്ടുണ്ട്. ഈദൃശകാരണങ്ങളാലായിരിക്കാം ബാലികമാരെ ബാലന്മാരോടൊപ്പംതന്നെ ഉയൎത്തുവാൻ യോഗക്ഷേമസഭ ഉത്സാഹിക്കാഞ്ഞതു്. എന്നാൽ ഇപ്പോഴെങ്കിലും സമുദായസമുൽക്കർഷസൌധത്തിൻെറ തറ സ്ത്രീവിദ്യാഭ്യാസമാണെന്ന പരമാൎത്ഥം അറിയുവാനും തദനുസരണം പ്രവൃത്തിക്കുവാനും സഭ തീർച്ചയാക്കിക്കാണുന്നതു് ഉൽക്കർഷോദയത്തിൻെറ കുക്കുടകൂജിതംതന്നെയാണ്. മാത്രമല്ല കഴിഞ്ഞ ലേഖനത്തിൽ വിവരിച്ചപോലെ വനിതാവിദ്യാഭ്യാസത്തിൽ സൎവ്വരും പ്രത്യേകശ്രദ്ധയും പ്രതിപത്തിയും പ്രദർശിപ്പിച്ചുവരുന്ന ഈയവസരത്തിൽ ഏതദ്വിഷയത്തിൽ കണ്ണുതുറന്നതു് അവസരോചിതവുമായിട്ടുണ്ട്.

പുരുഷന്മാരുടെ ഔൽകൃഷ്ട്യംകൊണ്ടു മാത്രം സമുദായം ഉയരുമെന്നു് അന്ധാളിക്കുന്നതു്, ഏകപക്ഷംകൊണ്ടു പറ

ക്കാൻ മോഹിക്കുന്ന പക്ഷിയുടേയും ഒററക്കാലുകൊണ്ടു മലകേറി മറിയുവാൻ ശ്രമിക്കുന്ന മുടന്തൻേറയും പരിശ്രമംപോലെ പരാജയത്തിൽ പൎയ്യവസാനിക്കുന്ന ഒന്നാണെന്നു് ഒരു മഹാകവി പറഞ്ഞതു് ഈ സന്ദൎഭത്തിൽ പ്രത്യേകം സ്മൎത്തവ്യമത്രേ.

ഇത്രയും സംഗതികൾ ഉൾക്കൊണ്ടു കമീഷൻെറ പ്രശ്നങ്ങൾക്കു് ഉത്തരമെഴുതുവാൻ തുനിയുന്നതു നന്നായിരിക്കും. ഇന്നു നമ്പൂതിരിബാലികമാൎക്കു പറയത്തക്ക യാതൊരു വിദ്യാഭ്യാസവും നല്കിവരുന്നില്ലെന്നുതന്നെ പറയാം. അബലാജനം ആകമാനം അക്ഷരപരിജ്ഞാനവിഹീനകളാണെന്നു പറഞ്ഞുകൂടെങ്കിലും അത്തരക്കാൎക്കും വലിയ പഞ്ഞം കാണുകയില്ലെന്നു തോന്നുന്നുണ്ടു്. ഹൃദയവിശാലതയും വികാസവും വളൎത്തുവാനും പുലൎത്തുവാനും പൎയ്യാപ്തമായ യാതൊരു വിദ്യാഭ്യാസവും നമ്മുടെ സ്ത്രീകൾക്കു നല്കിവരുന്നില്ലെന്നു സംശയലേശംകൂടാതെ പറയാം. പാട്ടുരീതിയിലുള്ള പുരാണപുസ്തകങ്ങൾ പാരായണം ചെയ്യത്തക്ക പഠിപ്പുള്ളവർ പലരുമുണ്ടെങ്കിലും ഗഹനങ്ങളായ പുരാണകഥകളുടെ കാമ്പും കാതലും ആലോചിച്ചറിയത്തക്ക ഹൃദയബലം ഉള്ളവർ ചിലർപോലും ഇല്ല. മാത്രമല്ല പുരാണപാരായണത്തിൻെറ പരമവിശിഷ്ടമായ ഫലം ജനിക്കുന്നില്ലെന്നു മാത്രമല്ല അന്ധവിശ്വാസതമസ്സിന്നു ഹൃദയത്തിലേയ്ക്കു് അധികമധികം പ്രവേശം നൽകുന്നുണ്ടുതാനും. ഇതിന്നു കാരണം അപാരമായ പുരാണപാരാവാരത്തിൻെറ അടിയിൽ ഒളിഞ്ഞു്, ഒളിതിരണ്ടുകിടക്കുന്ന തത്വരത്നങ്ങളെ കണ്ടുപിടിക്കുന്നതിന്നു് അവരുടെ ഹൃദയത്തിന്നു കെൽപ്പും കോപ്പും പോരാഴ്കതന്നെ. അഗാധമേധാവികൾക്കുകൂടി ചിരകാലപരിചയംകൊണ്ടും സംസ്കാരംകൊണ്ടും മാത്രം വേദ്യമായ വേദാന്തതത്വങ്ങൾ നിറഞ്ഞുവഴിയുന്ന പുരാണം, അസംസ്കൃതവും അശക്തവും ആയ അന്തൎജ്ജനങ്ങളുടെ അന്തഃകരണത്തിലുണ്ടോ സുഗ്രാഹ്യമാകുന്നു. ഒരിക്കലുമില്ല.

സുന്ദരകലകളും സുന്ദരിമാരും തമ്മിൽ അഭേദ്യവും അന

ന്ന്യസുലഭവുമായ ഒരു ബന്ധമുണ്ടല്ലൊ. ഈ പ്രകൃതിദത്തമാ
യ ബന്ധത്തെക്കൂടി നിലനിൎത്തിപ്പോരാൻ നമ്മുടെ സ്ത്രീകൾ
ക്കു സമ്മതിയും സൌകൎയ്യവുമില്ല. സുന്ദരകലകളിൽതന്നെ
സംഗീതത്തിന്നു സ്ത്രീഹൃദയമായി ചേൎച്ചയും വേഴ്ചയും കൂടുതലു
മുണ്ട് എന്നതിൽ സന്ദേഹമില്ല. ഇങ്ങിനേയുള്ള സംഗീത
ത്തിന്നുകൂടി നമ്മുടെ സ്ത്രീസമുദായത്തിൽ സ്വച്ഛന്ദസഞ്ചാര
ത്തിന്നു സമ്മതിയില്ല. കുറച്ചു ചില കൈകൊട്ടിക്കളിപ്പാട്ടുക
ളും തിരുവാതിരപ്പാട്ടുകളും പാടാൻ പാടവമുള്ളവർ ഇല്ലായ്ക
യില്ല എന്നു സമ്മതിക്കാം. ചെറിയ കഥകളിപ്പദം പാടാ
റായാൽ സംഗീതത്തിൽ പരമപണ്ഡിതയായി എന്ന് അഭി
മാനിക്കുന്നവരും അശേഷം ഇല്ലായ്കയില്ല. എന്നാൽ സംഗീ
തത്തിൽ പ്രായോജികമായ പ്രാവീണ്യവും ശാസ്ത്രീയമായ പാ
ണ്ഡിത്യവും ഉള്ളവർ അന്തൎജ്ജനങ്ങളിൽ മരുന്നിന്നുപോലും
കിട്ടുകയില്ല. തീൎച്ചപറയാം. വീണയും ഹാൎമ്മോണിയവും ഫി
ഡിലും പിയാനോവും എന്തൊന്നാണെന്നും അവയുടെ ആകൃ
തിയെങ്ങിനെയാണെന്നും അറിവുള്ള അന്തൎജ്ജനം ഇല്ലേ ഇ
ല്ലെന്നു തീൎത്തുപറയാം. മാത്രമല്ല ഈവക ശബ്ദങ്ങൾ അവ
രുടെ കൎണ്ണങ്ങളിൽ ഇന്നേവരെ പ്രവേശിച്ചിട്ടുപോലും ഇല്ല.
നോക്കുക നമ്പൂതിരിസ്ത്രീകളും സംഗീതവും തമ്മിലുള്ള അ
കൽച്ച!

ഇതിൽനിന്നു നമ്മുടെ സ്ത്രീകളുടെ ഇദാനീന്തനാവസ്ഥ
എതാണ്ടു സുവ്യക്തമായിരിക്കണം. ഇതുകൊണ്ടുതന്നെ ഇന്ന
ത്തേതിൽ കൂടുതൽ വല്ലതും നല്കണമോ എന്ന പ്രശ്നത്തിന്നു
ള്ള മറുവടിയും പ്രസ്പഷ്ടമാണല്ലോ.

ഇനി, ബാലികമാൎക്ക് ഏതുവിധത്തിലുള്ള വിദ്യാഭ്യാസ
മാണു പ്രദാനം ചെയ്യേണ്ടത് എന്നാണു വിചിന്തനാൎഹ്ഹ വിഷ
യമായിട്ടുള്ളത്. ഏതു തരത്തിലുള്ള വിദ്യാഭ്യാസമാണു നമ്പൂ
തിരിബാലികമാൎക്ക് അനുഗുണവും അനുപേക്ഷണീയവുമായി
ട്ടുള്ളത് എന്ന് ഉറച്ച ഒരു അഭിപ്രായം പറവാൻ പ്രയാസമാ

ണ്. വിപുലമായ വിദ്യാഭ്യാസവിഷയത്തിൽ വിജ്ഞരും വിചിന്തനാശീലരും ആയ നേതാക്കന്മാരുടെതന്നെ അഭിമതം അനേകധാ ഭിന്നങ്ങളായിട്ടാണു കണ്ടുവരുന്നതു്. വിശിഷ്യ ഏതദ്വിഷയത്തിൽ ഭൂരിസൂരിസമ്മതമായ ഒരു പദ്ധതി നാളിതുവരെ നിർദ്ദേശിക്കുവാൻ ആരാലും സാദ്ധ്യമായിട്ടില്ല. എങ്ങുമെന്നും നടന്നിട്ടില്ലാത്തതും നടക്കാത്തതുമായ ആദർശം സുമധുരം സംസാരിക്കാനല്ലാതെ പ്രായോഗികപഥത്തിലേയ്ക്കു പ്രചരിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. എന്നിരിക്കെ വിദ്യാഭ്യാസമാതൃക നിർദ്ദേശിക്കാൻ തെല്ലൊരു സങ്കോചവും സംശയവും ഉണ്ടാകേണ്ടതായിട്ടുണ്ടു്. എന്നാൽ ഈ അഭിപ്രായവൈരുദ്ധ്യംതന്നെ എന്തെങ്കിലും ചില അഭിപ്രായം പറവാൻ ധൈര്യപ്രദമാകാതെയുമിരിക്കുന്നില്ല.

ഒരു കാര്യം തീർച്ചയായും പറയാം. ഏതദ്വിഷയത്തിൽ 'ചിന്താഹികാര്യപ്രതിബന്ധഹേതു'തന്നെയാണ്. ചിരകാലം ചുഴിഞ്ഞു് ആലോചിച്ചതിന്നുശേഷം കണ്ടുപിടിക്കപ്പെട്ട പഥാവിൽക്കൂടിയേ ബാലികമാരെ പഠിപ്പിക്കേണ്ടതുള്ളു എന്നു വിചാരിക്കുന്നതു് അപായകരമാണ്. കാലത്തിന്നും ലോകത്തിന്നും യോജിച്ചവിധത്തിലുള്ള ഒരു വിദ്യാഭ്യാസവീഥിയിൽക്കൂടെ ബാലികമാരെ പ്രയാണംചെയ്യിപ്പിക്കേണ്ടതായ കാലം ആസന്നമായിരിക്കുന്നു. അതുകൊണ്ടു വലിയ വലിയ ആദർശക്കോട്ടകളൊന്നും ആകാശംമുട്ടേ കെട്ടിയുയർത്താതെ സ്ത്രീകൾ അവശ്യം അറിഞ്ഞിരിക്കേണ്ടതായ ചില പ്രധാനപ്രമേയങ്ങളെ മാത്രമേ ഞാൻ കുറിക്കാൻ ഉദ്ദേശിക്കുന്നുള്ളു. ഞാൻ കുറിക്കുന്ന മാർഗ്ഗം നിർദ്ദുഷ്ടമെന്നു ഞാൻ അശേഷം അഭിമാനിക്കുന്നുമില്ല.

ഹൃദയവികാസത്തിന്നു് അനുപേക്ഷണീയങ്ങളായ ചരിത്രം, ശാസ്ത്രം കണക്കു് എന്നിവയും മാനസോല്ലാസത്തിന്നുപകരണങ്ങളായ സംഗീതം സാഹിത്യം എന്നിവയും സാമാന്യമായി പഠിപ്പിക്കണം. ഇന്നത്തെ നിലയ്ക്കു ശാസ്ത്രീയപഠനത്തിന്നു് ആംഗലവാണിയുടെ ആശ്രയം അപരിത്യാജ്യമായി

ട്ടാണിരിക്കുന്നതു് എന്നതിൽ സന്ദേഹമില്ല. എന്നുതന്നെയല്ല ഹൃദയവിശാലതയ്ക്കും ലോകവ്യുൽപ്പത്തിക്കും ഗൃഹണവാണിയുടെ കേരാലംബം കൂടാതെ നിർവ്വാഹമില്ല. അതുകൊണ്ടു ഇംഗ്ലീഷുഭാഷാപഠനം നമ്മുടെ ബാലികമാർക്ക് ഒരുവിധത്തിലും ഉപേക്ഷണീയമല്ലെന്നു തീർച്ചയായല്ലൊ. മനുഷ്യരുടെ ആദിമഗുരുഭൂതകളായ സ്ത്രീകൾ ബാലചികിത്സയും ശിശുപരിചരണവും അവശ്യം അറിഞ്ഞേ കഴിയൂ. ഇതിന്റെ അത്യാവശ്യകത, ഞാൻ ലേഖനത്തിന്റെ ആദ്യമേ വിവരിച്ചിട്ടുള്ളതുകൊണ്ടു് ഇപ്പോൾ പിഷ്ടപേഷണത്തിന്നു തുനിയുന്നില്ല. ഗൃഹ്യകലകളായ തുന്നൽ, തയ്യൽ മുതലായവയും അന്തർജ്ജനങ്ങൾക്കു് അറിഞ്ഞിരിക്കുന്നതു് ആവശ്യമാണു്. ഇത്തരം വിനോദവേലകൾ, (Hobbies) പ്രവൃത്തികൊണ്ടു പ്രക്ഷീണരാകുമ്പോൾ കേവലം വിനോദത്തിന്നു മാത്രമല്ല ചില്ലറ വീട്ടുസാമാനങ്ങൾ നിർമ്മിക്കാൻകൂടി ഉപയോഗമായിത്തീരുന്നതാണു്. ഇത്തരം കൈവേലകൾക്കു് അതിയായ ശരീരായാസം ആവശ്യമില്ലാത്തതുകൊണ്ടു് ഇതു് അവരുടെ ശരീരശേഷിക്കു് അനുഗുണവുമാണു്. സുന്ദരകലകളിൽ സംഗീതത്തിന്നും സാഹിത്യത്തിന്നും പുറമേ ചിത്രമെഴുത്തു കൊത്തുവേല എന്നിവകളിലും വാസനാനുരോധേന പരിചയം നല്കേണ്ടതാണു്. ഇത്രയും വിഷയങ്ങളെ നമ്മുടെ സ്ത്രീകളെ പഠിപ്പിക്കേണ്ടതാണെന്നല്ലാതെ എങ്ങിനെയെല്ലാം എത്രകാലംകൊണ്ടു പഠിപ്പിക്കാവുന്നതാണെന്നു തൽക്കാലം പറവാൻ സാധിക്കുന്നതല്ല. കമീഷൻ ഇതു് ഒട്ടും ആവശ്യപ്പെട്ടിട്ടുമില്ലല്ലൊ.

ഇതൊക്കെയാണു് എനിക്കു് സ്ത്രീവിദ്യാഭ്യാസകമീഷന്റെ ശ്രദ്ധയിൽപ്പെടുത്തേണ്ടതായിട്ടുള്ളതു്. നാതിദൂരമായ ഭാവിയിൽതന്നെ ഗൃഹശോഭിനികളായ സ്ത്രീകളുടെ അന്തഃകരണം അടുക്കളക്കോണുകളുടെ സാധർമ്മ്യം വിട്ടു, വിജ്ഞാനദീപ്തിയിൽ തിളങ്ങുമാറാകട്ടെ.

മുല്ലമംഗലത്തു നീലകണ്ഠൻഭട്ടതിരിപ്പാട്

—:*:—

## VII

1. നമ്പൂതിരിസ്ത്രീകൾക്ക് ഇപ്പോൾ, പറയത്തക്ക വിദ്യാഭ്യാസമൊന്നും നല്കുന്നില്ല. അക്ഷരജ്ഞാനവും അർത്ഥജ്ഞാനവും കൂടാതെയുള്ള കിളിപ്പാട്ടുവായനയും അല്പം ചില പഴമ്പാട്ടുകളും മാത്രമാണ് ഈ പേരിൽ അവൎക്കു സിദ്ധിക്കുന്നത്. ശാസ്ത്രജ്ഞാനമില്ലെങ്കിലും ഗതാനുഗതികമായി വെപ്പുപണിയും അവരിൽ ചിലൎക്ക് അറിയാം. ഇതിൽ കൂടുതലായുള്ള വിദ്യയൊന്നും അവൎക്കരുതെന്നാണ് അവരുടേയും മററു പലരുടേയും ധാരണയും.

2. ഈ സമ്പ്രദായം തീരെ ആശാസ്യമല്ല. കാലഗതിക്കനുസരിച്ച് അവൎക്കു പലതും പാഠ്യമായിട്ടുണ്ട്. ഉൽകൃഷ്ടവിദ്യാഭ്യാസം നമ്പൂതിരിസ്ത്രീകൾക്കു പാടില്ലെന്നുള്ള അത്യന്തമൂഢവിശ്വാസത്തെ "പാടേവിപാടനം" ചെയ്തു സ്ത്രീസഹജമായ ഗുണങ്ങളെ പരിപോഷിച്ചു മനുഷ്യോചിതമായ ജീവിതത്തെ നയിക്കുന്നതിന്നു പൎയ്യാപ്തമായ എല്ലാ വിഷയങ്ങളും നമ്പൂതിരിസ്ത്രീകളും പഠിച്ചിരിക്കണം.

3. (1) സാഹിത്യം, സംഗീതം, ചിത്രമെഴുത്തു തുടങ്ങിയുള്ള ഒമ്പതു "സുകുമാരകലകളും" നമ്മുടെ സ്ത്രീകളെ അഭ്യസിപ്പിക്കണം. (2) തുന്നൽ, നെയ്ത്തു, പാചകം മുതലായ "ഉപയോഗകലകളും" പഠിച്ചു പ്രഭ്വികളല്ലാത്ത നമ്പൂതിരിസ്ത്രീകൾക്ക് ഉപജീവനമാൎഗ്ഗം ഉണ്ടാക്കേണ്ടതും ആവശ്യമാണ്. (3) ബാലചികിത്സ, ദീനശുശ്രൂഷ (Nursing) മുതലായ "സഹായതന്ത്രങ്ങളും" സ്വീകാൎയ്യമായി തോന്നുന്നു. (4) ഭൂമിശാസ്ത്രം, ചരിത്രം, രാജ്യതന്ത്രം, സമുദായശാസ്ത്രം എന്നിവയും ആശാസ്യകരമാണ്.

ഈ കാററലോഗ് വളരെ ദീൎഘിപ്പിച്ചിട്ടാവശ്യമില്ല. ലോകത്തിൽ ഏതെല്ലാം ജ്ഞാനമാൎഗ്ഗങ്ങൾ തുറന്നിട്ടുണ്ടോ അവയൊക്കെ നമ്പൂതിരിസ്ത്രീകൾക്കും പ്രയാണയോഗ്യമാണെന്നു മാത്രം ചുരുക്കിപ്പറഞ്ഞാൽ മതിയെന്നു വിചാരിക്കുന്നു.

എന്നാൽ ഇതു സാധിക്കുന്നതെങ്ങിനെയെന്നും, അതിന്നുള്ള പ്രാരംഭം ഏതുവിധത്തിൽ വേണമെന്നുകൂടി ചുരുക്കിപ്പറഞ്ഞുകൊള്ളട്ടെ. മേൽപറഞ്ഞ വിദ്യകളൊക്കെ വിദ്യാർത്ഥിക്കു സുഗമമായി തീരേണമെന്ന ഉദ്ദേശത്തോടുകൂടിയാണു നമ്മുടെ നാട്ടിൽ സർവ്വകലാശാലകളും അവക്കു കീഴിൽ ചെറുവിദ്യാലയങ്ങളും സ്ഥാപിച്ചിട്ടുള്ളത്. ആകയാൽ അവിടെ ചെന്നു വിദ്യാഭ്യാസനിശ്രേണിയുടെ പടികളിൽ ഉപര്യുപരി കയറിത്തുടങ്ങിയാൽ പ്രായേണ സർവ്വകലകളും കരസ്ഥമാക്കാം. ആർത്തിയോടെ സ്വാഗതംചെയ്യുന്നതല്ലാതെ നമ്പൂതിരിസമുദായത്തിന്നുമാത്രം അവയുടെ വാതിൽ ആരും അടച്ചിട്ടിട്ടുമില്ല. അതുകൊണ്ടു കാലവിളംബംകൂടാതെ പൊതുജനപാഠശാലകളിലേക്കു അയക്കുകയാണു നമ്പൂതിരിബാലികമാരെ ചെയ്യേണ്ടത്. എന്നാൽ മിശ്രവിദ്യാലയങ്ങളിലേക്കു അവരെ അയക്കുന്നതു ജനങ്ങളുടെ സദാചാരബോധത്തിൻേറയും, നാട്ടിലെ വിവാഹസമ്പ്രദായത്തിൻേറയും സ്ഥിതി മാറുന്നതുവരെ, ആശാസ്യമായി എനിക്കു തോന്നുന്നില്ല. അതിനാൽ പൊതുജനബാലികാപാഠശാലകളിലേക്കു നമ്പൂതിരിബാലികമാരെ അയച്ചുതുടങ്ങേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. വിദ്യാലയങ്ങളിൽ ചെന്നു പഠിച്ച് ഇതരസമുദായസ്ത്രീകളുമായുള്ള സഹവാസത്തിൽനിന്നു വല്ലദോഷവും വല്ലവക്കും സംഭവിക്കുമെന്ന് ആരെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ അവരോടുള്ള സമാധാനം ഇതാണ്: മൂന്നു സന്ധ്യക്കും പിന്നെ സമയമുള്ളപ്പോഴൊക്കെയും "പുലയാടുന്ന ഇരിക്കണമ്മ"മാരുമായുള്ള ഇന്നത്തെ കെട്ടിമറിച്ചിലിനേക്കാൾ എത്രയോ നല്ലതാണു മേൽപറഞ്ഞ ദോഷമെന്നുമാത്രമാണ്. പ്രസ്തുതകാര്യത്തിലേക്കു കമ്മീഷൻേറയും പൊതുവിൽ നമ്പൂതിരിസമുദായത്തിൻേറയും അനുമതിയേ സാദരം പ്രതീക്ഷിച്ചുകൊള്ളുന്നു.

എന്നു വിധേയൻ,

മടങ്ങർളി നാരായണൻനമ്പൂതിരി.

## VIII

1. നമ്പൂതിരിബാലികമാൎക്ക് ഇപ്പോഠം നല്കിവരുന്ന വി ദ്ദ്യാഭ്യാസം മലയാളം വായിക്കുവാൻ വശാക്കുകയാണ്.

2. ഇപ്പോഴത്തേതിൽ കൂടുതൽ വിദ്യാഭ്യാസം ആവശ്യ മാണ്.

3. നമ്പൂതിരിബാലന്മാൎക്ക കൊടുത്തുവരുന്നവയും അതേ രീതിയിലുമാണു വേണ്ടതു്

എ. കെ. ടി. കെ. എം. വാസുദേവൻനമ്പൂതിരിപ്പാട്.

---

## IX

1. ഇപ്പോഠം ഉള്ളതു മുക്കാലേഅരക്കാലും അക്ഷരജ്ഞാ നവും കൂടി ഇല്ലായ്കയാണ്. സാമാന്യം ചിലൎക്ക് അൎത്ഥം തി കച്ചും മനസ്സിലാകാതെ കിളിപ്പാട്ടുകഠം നോക്കിവായിക്കാം. ചിലൎക്ക കൈകൊട്ടിക്കളിപ്പാട്ടുകഠം, പത്തുവൃത്തം മുതലായതും തോന്നും. സാമാന്യം കാവ്യവ്യുൽപ്പത്തിയുള്ള രണ്ടു മൂന്നു പേ രുകഠംമാത്രം ഓൎമ്മതോന്നുന്നുണ്ടു്. ഒന്നു രണ്ടാഠംക്കു കഷ്ടിച്ചു പഞ്ചാംഗം വെക്കാനും അറിഞ്ഞതായി തോന്നുന്നു. സാമാ ന്യം എല്ലാവൎക്കും നിത്യതക്കും ചില്ലറസദ്യകഠംക്കും ഉള്ളവെപ്പു ശീലമുണ്ടു്. ഏതാൻചിലർ, പഴയസമ്പ്രദായത്തിലുള്ള പ്രസ വചികിത്സയും കണ്ടു പഠിച്ചുവരുന്നുണ്ടു്.

2. കൂടുതൽ വിദ്യാഭ്യാസം നമ്പൂതിരിമാൎക്ക് ഉണ്ടാകും പോലേ, അത്രതന്നേ നിഷ്കൎഷമായി വേണ്ട എങ്കിലും സാമാ ന്യമൊക്കെ ഇവൎക്കും വേണ്ടതാണ്.

3. സ്ത്രീ എല്ലാവിഷയത്തിലും പ്രകൃത്യാ (സൌന്ദൎയ്യം സു കുമാരതാ മധുരതാ ഇത്യാദികളിൽ ഒഴികെ) പുരുഷനേക്കാഠം അല്പംമാത്രം താണുതന്നേയാണിരിക്കുന്നതു്. ഈ താഴ്മയാണ്

സ്ത്രീപ്രകൃതി, അവളുടെ സ്വധൎമ്മവും. വയസ്സെടുക്കുമ്പോൾ സ്ത്രീ പുരുഷനേക്കാൾ 4മുതൽ 10വയസ്സുവരേ താഴണം എന്ന കാൎയ്യം സൎവ്വസമ്മതമാണല്ലൊ. സ്ത്രീക്ക് അത്രമാത്രമായ വയസ്സേ വേണ്ടു. ദേഹബലവും കുറഞ്ഞിട്ടാണ്, പുരുഷനുള്ള വിദ്യയും അധികം വേണ്ട. എന്നാലും അവൾ ഗൃഹസ്ഥാശ്രമത്തിൽ ദൈവദത്തമായ പ്രകൃതിസാന്നിദ്ധ്യത്താൽ പുരുഷനോടൊപ്പത്തിനൊപ്പംനിന്ന് തുലാസ്സിൽ ഒരു പോലേ തൂങ്ങി നില്ക്കുന്നു.

സ്ത്രീയേയും പുരുഷനേയും ദൈവം ഒരു പോലേയല്ലാ സൃഷ്ടിച്ചിട്ടുള്ളത്. അതുപോലേ വിദ്യാഭ്യാസരീതിയിലും ഭേദപ്പെടാതിരിപ്പാൻ പാടില്ലതന്നെ. എന്നാൽ എല്ലാഅംഗങ്ങളും ദൈവം സ്ത്രീക്കും കൊടുത്തിരിക്കയാൽ മനുഷ്യായത്തമായ വിദ്യാഭ്യാസവും, പുരുഷനു കൊടുക്കുംപോലെ ബലവത്തരമായി വേണ്ടഎങ്കിലും സാമാന്യമെല്ലാം സ്ത്രീക്കും വേണ്ടതാണ്.

ഇപ്പോൾ സ്കൂളിൽ കൊടുക്കുന്നമാതിരിയിലല്ലാ വേണ്ടതു വിദ്യാഭാസരീതി.

1 –ാംതരത്തിൽ മലയാളം. കയ്യെഴുത്ത്. കണക്ക്.

2. മേപ്പടി മൂന്നും കൂടുതൽ സംസ്കൃതം. സംഗീതം.

3. സംസ്കൃതം. സംഗീതം. കൂടുതൽ. ഇംഗ്ലീഷുഭാഷ. ചിത്രമെഴുത്ത്.

4. മൂന്നാം തരത്തിലേ കൂടുതൽ. പാചകപഠനം, തുന്നൽ.

5. 6. നാലാംതരം കൂടുതൽ. ദേഹസുഖാൎത്ഥം വേണ്ടുന്നത്ര മാത്രം കായികാഭ്യാസം.

ടി. ഇ. നാരായണൻ തിരുമുമ്പ്

താഴക്കാട്ടുമന.

# X

നമ്പൂതിരി യോഗക്ഷേമസഭയുടെ ആവിർഭാവത്തോടുകൂടിത്തന്നെ തൽസമുദായാംഗങ്ങളുടെ വിദ്യാഭ്യാസകാൎയ്യത്തെപ്പറ്റി ആലോചിക്കുവാനും സഭകളിൽ പ്രമേയങ്ങൾ പാസ്സാക്കുവാനും ആരംഭിച്ചിട്ടുണ്ട്. എത്രയോകാലത്തെ മുറവിളിയുടെ ഫലമായിട്ടു നമുക്ക് ഒരു വിദ്യാലയം ഇപ്പോൾ ലബ്ധമായിട്ടുണ്ട്. ഇതു ബാലന്മാരുടെ കാൎയ്യം മാത്രമേ ഇപ്പോൾ നിറവേറ്റി വരുന്നുള്ളു. ബാലികമാരുടെ കാൎയ്യം ഇതേവരെയായി യാതൊരുവിധത്തിലും ഈ വിദ്യാലയം നിറവേറ്റിപ്പോരുന്നില്ല. ബാലികമാർ അവരുടെ ദിവസങ്ങൾ ഇരുളടഞ്ഞതും പുകപുരണ്ടതും ആയ അടുക്കളയിൽ തന്നെ കഴിച്ചുകൂട്ടുന്നു. അവരുടെ സ്ഥിതി ഏതാണ്ടു ജയിൽപുള്ളികളുടേതുപോലെയാണ്. ഭവനത്തിൽനിന്നു പുറത്തുപോകുവാൻ യാതൊരു സ്വാതന്ത്ര്യവും ഇല്ല. സ്വന്തം ഭവനവും അമ്മാത്തും മറ്റുമായി അവരുടെ ലോകം കഴിയുന്നു. ഇതുകൾക്കെല്ലാം മൂലഹേതു അവരുടെ അറിവില്ലായ്മതന്നെ. അവരുടെ ഇപ്പോഴത്തെ പഠിപ്പു വെറും 'തത്തമേ പൂച്ച പൂച്ച'.

അവരുടെ ഇപ്പോഴത്തെ വിദ്യാഭ്യാസത്തെപ്പറ്റി പറയുവാൻ അത്ര പ്രയാസം ഒന്നും ഇല്ല. അവർ വെറും നിരക്ഷരകുക്ഷികൾ. എന്നാൽ വെറും അക്ഷരജ്ഞാനവുംകൂടി ഇല്ലാത്ത നമ്പൂതിരിസ്ത്രീകൾ (10 വയസ്സിനു മേൽ) വളരെ ദുർല്ലഭം തന്നെ. രാമായണമോ വല്ല പഴമ്പുരാണമോ വായിക്കുവാനുള്ള അക്ഷരജ്ഞാനം അവൎക്ക് ഉണ്ട്.

അവരേയും ബാലന്മാരെപ്പോലെ തന്നെ അഞ്ചു വയസ്സു തികഞ്ഞാൽ എഴുത്തിനു വെയ്ക്കുന്നു. തദനന്തരം കുറച്ചുദിവസങ്ങളിലേക്കൊ മാസങ്ങളിലെക്കോ അവൎക്ക് 'നിലത്തെഴുത്തും' ഉണ്ടാവും. എന്നാൽ അധികകാലം പഠിക്കുവാൻ അവൎക്കു സമയം ഇല്ല. എട്ടു വയസ്സിൽതന്നെ അടുക്കളപ്പണിക്കാരംഭിക്കുന്നു! അടുക്കള മെഴുകുക, പാത്രം തേക്കുക, ഇച്ചിലെടുക്കു

ക മുതലായതെല്ലാം അവരുടെ ജോലി തന്നെ. ഇതിന്നും പുറമേ അവരുടെ സഹോദരന്മാരെ 'Serve' ചെയ്യേണ്ടതും അവരുടെ മുറതന്നെ. ഇതെല്ലാം കഴിഞ്ഞു പത്തുമണിക്കോ പതിനൊന്നിനോ അവർ ഭക്ഷണം കഴിക്കുന്നു. ഇങ്ങിനെ ചെറുപ്പത്തിൽതന്നെ വേണ്ടസമയത്തു ഭക്ഷണം ഇല്ലാതെ തന്നാൽ കഴിയാത്ത വേലയും ചെയ്യുവാൻ ആരംഭിക്കുന്നു. പിന്നെയാണോ പഠിപ്പിന്റെ ആലോചന! ഇങ്ങിനെ ഒന്നുരണ്ടു കൊല്ലങ്ങൾ കഴിയുമ്പോഴക്കും അതാ വേറെ ജോലിയുംകൂടി അവരുടെ തലയിൽ വെച്ചുകെട്ടുന്നു. അതു മറ്റൊന്നും അല്ല; അന്തർജ്ജനഭാഷയിൽ 'നേദിക്കുക' രാവിലെ മുതൽ 10 വരെ 'നേദിക്കലും' നമസ്കാരവും തന്നെ. കിഴക്കോട്ട്, തെക്കോട്ട്, എന്തിനേറെ, എല്ലാ കോണിലേക്കും ഗുരുവായൂരപ്പനും വൈക്കത്തപ്പനും, കാവിൽ ശാസ്താവിന്നും കോവിൽ അയ്യപ്പനും എന്നു വേണ്ടാ അവക്കും ഇവക്കും നേദിക്കൽ തന്നെ. ഇതെല്ലാം ആ ജീവനാന്തം വേണ്ടതുമാണ്. ഇങ്ങിനെയെല്ലാമാവുമ്പോൾ പഠിപ്പിന്നു സമയം തീരെ ഇല്ല. പിന്നെ പകലെ ഉച്ചക്കു മേൽ രണ്ടുനാഴിക ഉള്ളതു, പുരാണപാരായണത്തിന്നും, ചരടുപിടിച്ചു ജപിക്കുന്നതിന്നും ആയി. ഇങ്ങിനേയുള്ള പഠിപ്പോടുകൂടി അവർ യൌവന്യത്തെ പ്രാപിക്കുന്നു. ഭാഗ്യമുള്ളവർ ആണെങ്കിൽ എളുപ്പം വിവാഹിതകളും ആകുന്നു. നേരെ മറിച്ചെങ്കിൽ,

ഇപ്രകാരം നമ്പൂതിരിസമുദായത്തിലെ ഒരു പ്രധാനഭാഗത്തെ നിഷ്ഫലമാക്കിക്കളയുന്നു. ബാലികാബാലന്മാരുടെ വിദ്യാഭ്യാസം കൂടാതെ യാതൊരു മാനവസമുദായവും ഉൽക്കർഷത്തെ പ്രാപിക്കുന്നില്ല. പക്ഷെ ഇവരുടെ വിദ്യാഭ്യാസം എങ്ങിനെയാണു നടത്തിപ്പോരേണ്ടതെന്നു പലരും പലവിധത്തിൽ അഭിപ്രായപ്പെടുന്നു. ചിലർ 'Mixed education or Co-education' വേണം എന്നു പറയുന്നു. അതായതു രണ്ടു കു

ട്ടക്കം ഒരേ ഒരു രീതിയിലുള്ള വിദ്യാഭ്യാസം വേണമെന്നു ശഠിക്കുന്നവർ. മററു ചിലർ ഇതിന്നു വിരോധികളാണു്. രണ്ടു പേരുടെയും ജോലി രണ്ടായതുകൊണ്ടു് അവരവരെ അതതിന്നു് ഉപയുക്തമാക്കത്തക്കവണ്ണം അഭ്യസിപ്പിക്കണം എന്നു പറയുന്നവരാണു് ഇക്കൂട്ടർ. രണ്ടു കൂട്ടക്കും രാഷ്ട്രീയമായും സാമുദായികമായും ഉള്ള അവകാശാധികാരങ്ങൾ സമമാണെന്നും മററും ഒരു കൂട്ടർ സഭകളിൽ പ്രസംഗിക്കുന്നു. ഇപ്പോൾ പാശ്ചാത്യരാജ്യങ്ങളിൽ ഇക്കൂട്ടരാണു അധികം. ഇവർ പറയുന്ന വാക്കു 'Universal sufferage, Female enfranchisement, Equaity of powerand property എന്നതുടങ്ങിയതാണു്. ഈ പറയുന്നാദശങ്ങളെല്ലാം നല്ലതുതന്നെ; പക്ഷെ നമ്പൂതിരിസമുദായത്തിന്നു് ഇപ്പോൾഅനുകരിക്കത്തക്കതല്ല. അല്ലെങ്കിൽചൈനയിൽ ഇപ്പോൾഉള്ള Kew-rin-Tang കക്ഷിക്കാരുടെ ആദശം എടുത്തു നോക്കാം Dr. Yat-Let-Senനാൽസ്ഥാപിതമായ ഒരുസ്ഥാപനമാണിതു്. അവിടെ സ്ത്രീപുരുഷഭേദം തീരെ ഇല്ല; എല്ലാവക്കം സമാവകാശം. രണ്ടുപേക്കും സൈനികവകുപ്പിൽ ചേരാം. Dr. Sen-Yat-Sen ൻെറ വിധവയായ Mrs. Sun-Let-Sen ഒരു പുതിയ സ്കൂൾ സ്ത്രീകൾക്കുവേണ്ടി Hankaw വിൽ സ്ഥാപിച്ചിട്ടുണ്ടു്. (A New Politcal School for women) അതിൻെറ പരമ ഉദ്ദേശം അവരുടെ സ്വാതന്ത്ര്യം തന്നെയാണു്. ഇത്തരം വിദ്യാലയങ്ങളെ നമുക്കിപ്പോൾ ആവശ്യമില്ല; അസാദ്ധ്യവുമാണു്

എന്നാൽ നമ്മുടെ ആദശം എന്തായിരിക്കണം. നമുക്കു വലിയ ആദശം ഒന്നും ഇപ്പോൾ ഇല്ല. ഇപ്പോൾ വെറും മൃഗങ്ങളെപ്പോലെ സൂക്ഷിച്ചു വെക്കപ്പെട്ടിട്ടുള്ള നമ്പൂതിരിസ്ത്രീകളെ ആധുനികജീവിതത്തിനു് ഉതകുന്നവരാക്കിത്തീക്കണം. ഇതു മാത്രമണു് ഇപ്പോഴത്തെ ആവശ്യം. ഈ ആദശലബ്ധിക്കു അവരെ ആധുനികപദ്ധതി (Modern lines)യിൽ കൂടി വിദ്യ അഭ്യസിപ്പിക്കണം. പക്ഷേ പുരുഷന്മാക്കു് ഇപ്പോൾ നൽകുന്ന

തായ ആ ഒരു വിദ്യാഭ്യാസമാണോ സ്ത്രീകൾക്കും വേണ്ടതെന്നു വളരെ സന്ദേഹത്തിലാണിരിക്കുന്നതു്. എൻെറ അഭിപ്രായ ത്തിൽ തല്ക്കാലം അവക്ക് അതല്ലാ വേണ്ടതെന്നാണ്. പിന്നെ എന്തെല്ലാമാണ് അവരെ പഠിപ്പിക്കേണ്ടതെന്നുള്ള ചോദ്യത്തി ന്നു ഞാൻ താഴെ ഒരു list ചേക്കാം.

മലയാളം പ്രധാനമായും സംസ്കൃതവും ഇംഗ്ലീഷും ഐ ച്ഛികമായും പഠിപ്പിക്കാം. ഇപ്പോൾ ലോകഭാഷ ഇംഗ്ലിഷു ആ യതുകൊണ്ടു അവക്ക് ഇംഗ്ലിഷും ത്യാജ്യമല്ല, തിച്ചയായും അ ത്യാവശ്യം തന്നെ. അതുകൊണ്ടു് അതു നിബ്ബന്ധമാക്കിയാലും തരക്കേടില്ല. ഇംഗ്ലീഷിൽ ഒരു workable knowledge മതിയെ ന്നാണ് എൻെറ ബോദ്ധ്യം. പിന്നെ ഇംഗ്ലീഷുസാഹിത്യമോ മററൊ പഠിക്കണം എന്നു വല്ലവക്കും തോന്നുന്നുവെങ്കിൽ അ തെല്ലാം സ്വപ്രയത്നത്താൽ എളുപ്പം ഉണ്ടാക്കാവുന്നതാണ ല്ലോ. ഇതുപോലെ തന്നെ ബാക്കി ഭാഷകളും അവകളെ പാ ഠപദ്ധതിയിൽ ചേക്കുവാൻ തരമില്ല.

കണക്ക്. മലയാളത്തേക്കാൾ ഒട്ടും തന്നെ അപ്രധാന മല്ലാത്ത ഒരു വിഷയമാണ് കണക്ക്. വലിയ കണക്കൊന്നും ആവശ്യമില്ല. അത്യാവശ്യം ഗൃഹകാര്യങ്ങൾക്കുള്ളതു മാത്രം മ തി. അതായതു കൂട്ടൽ, കിഴിക്കൽ, പെരുക്കൽ, ഹരിക്കൽ, വ ർഗ്ഗം, മൂലം, പലിശകണക്കു കച്ചവടക്കണക്കു തുടങ്ങിയതെ ല്ലാം. ഇതിന്നുപുറമെ വലിയ വലിയ കണക്കുകൾ (ക്ഷേത്രഗ ണിതം, ബീജഗണിതം, ത്രികോണഗണിതം, മുതലായതു് ഒ ന്നും വേണ്ടതില്ല.

വൈദ്യം. ഇനി വേണ്ടതും ഏററവും പ്രധാനമായ ഒ ന്നും വൈദ്യമാണ്. ആയുർവ്വേദചികിത്സക്കു പുറമെ ഇംഗ്ലിഷു ചികിത്സയും അത്യാവശ്യം ശസ്ത്രക്രിയയും പഠിപ്പിക്കണം. എ ന്നാൽ ഇപ്പോൾ കുറച്ചു കാലത്തേക്കു ഇംഗ്ലിഷു വൈദ്യപ്രകാ

രമുള്ള ശസ്ത്രക്രിയ തീരെ ഉപയുക്തമാകയില്ല. എന്തെന്നാൽ ആരും പഠിക്കുവാൻ പുറപ്പെടുകയില്ല. നമ്പൂതിരിമാർ തന്നെ പഠിക്കുവാൻ ഇപ്പോഠം ആരും ഇല്ല. അതുകൊണ്ടു് ആ ഭാഗം ആദ്യകാലത്തു കളയാവുന്നതാണു്. ബാലചികിത്സയും ആയുർവ്വേദചികിത്സയും മതി.

ഇതുകഠംക്കു പുറമേ സംഗീതം, തുന്നൽ, ചരിത്രം, പ്രകൃതിശാസ്ത്രം (Nature Study) മുതലായതും ആവശ്യമാണു്. ചരിത്രം ആവശ്യമാണു്. ചരിത്രം എന്നാൽ കേരളചരിത്രം, ഇന്ത്യാചരിത്രം പിന്നെ 'rongh outlinee of world history' ഇത്രമാത്രം അല്ലാതെ ഇംഗ്ലീഷുചരിത്രമോ റോമൻ ചരിത്രമോ ഒന്നു പ്രത്യേകം പ്രത്യേകം പഠിപ്പിക്കേണ്ടതില്ല.

ഇതെല്ലാം നിർബ്ബന്ധമാക്കുകയും വേണം. ഇതിന്നു ശേഷം വല്ലവക്കും പൊതുവിദ്യാലയങ്ങളിൽ (women's School & Colleges) പോയി പഠിക്കണമെന്നുണ്ടെങ്കിൽ അതിന്നും അനുവദിക്കണം. ഇങ്ങിനെ നിർബ്ബന്ധവിദ്യാഭ്യാസമെല്ലാം ഉണ്ടാവുന്ന കാലത്തു നമ്പൂതിരിസമുദായവും ഉൽക്കൎഷത്തെ താനെ പ്രാപിച്ചുകൊള്ളും. അന്നു വിവാഹസമ്പ്രദായം ശരിയാവും. ഭാഗം വേണ്ടതിക്കിൽ ഭാഗവും നടക്കും.

ഇപ്പറഞ്ഞതെല്ലാം എങ്ങിനെയാണു നടപ്പിൽ വരുത്തുക? അതിന്നു് ഒരേ ഒരുവഴി. അതു ഗൃഹസ്ഥന്മാർ മുഖാന്തിരം ആണു വേണ്ടതു്. ഈ വിഷയമെല്ലാം ഓരോ ഗൃഹസ്ഥൻ സ്വന്തം ഭാൎയ്യയോടു പറഞ്ഞു നടക്കുക. ഇങ്ങിനെ എല്ലാ ഗൃഹസ്ഥന്മാരും ചെയ്തു കഴിയുമ്പോഠം ഈ വിഷയം സ്ത്രീകളുടെ ഇടയിൽ പ്രചരിച്ചുകൊള്ളും. ക്രമത്തിൽ അവർ ഇതിൻെറ താല്പൎയ്യം മനസ്സിലാക്കിത്തുടങ്ങും. പിന്നീടു അവരവരുടെ അഭിപ്രായവും പുറത്തുവന്നുകൊള്ളും. ഇപ്രകാരം അന്തഃപുരത്തിൽ പ്രവേശിച്ചു കഴിഞ്ഞാൽ വളരെ എളുപ്പവും ആയി. പിന്നെ ഒരു പെൺകിടാവിൻെറ അച്ഛനും അമ്മയും ഒത്തൊരുമിച്ചു

ത്തങ്ങളുടെ മകളെ പഠിപ്പിക്കേണ്ട കാര്യം ആലോചിക്കും. ഈ ആലോചനാഫലമായി പെൺകുട്ടിക്കു വിദ്യാഭ്യാസവും കിട്ടും. അല്ലെങ്കിൽ ഈ വിഷയം അന്തഃപുരത്തിൽ പ്രവേശിച്ചു കഴിഞ്ഞാൽ ഒരു വിദ്യാലയസ്ഥാപനവും എളുപ്പമാണ്. ഒരു ഗ്രാമത്തിൽ ഉള്ള എല്ലാ ഇല്ലക്കാരും ഒത്തൊരുമിച്ചു പ്രവൃത്തിച്ചാൽ ഒരു വിദ്യാലയം അവിടെ സ്ഥാപിക്കാം. അവരവരുടെ ഗൃഹത്തിൽ തന്നെ ഊണെല്ലാം കഴിച്ച് ഒരു പൊതുഗൃഹത്തിൽപോയി പഠിക്കേണ്ട കാര്യം മാത്രമേയുള്ളു. ഇതിന്നു പുതിയ സ്ഥലം കെട്ടേണ്ടി വരികയില്ല. എല്ലാദേശത്തും ഒരു അമ്പലമോ മറ്റോ ഉണ്ടാവും; അതിന്റെ അഗ്രശാലയിലോ, പത്തായപ്പുരയിലോ വെച്ചു പഠിപ്പിച്ചാൽ മതി. പഠിപ്പിക്കുവാൻ തൽക്കാലം നായർസ്ത്രീകളേയോ മറ്റോ ഏർപ്പെടുത്തേണ്ടി വരുമായിരിക്കാം. അതും കുറച്ചു കാലത്തിന്നു മാത്രം. പിന്നീട് അതും വേണ്ടി വരികയില്ല. ഇപ്രകാരം പുറപ്പെടുന്നതായാൽ നമ്പൂതിരിസമുദായത്തിന്നു മേൽക്കുമേൽ ഉൽഗതിയും ഉണ്ടാവും.

മാടമ്പു നാരായണൻനമ്പൂതിരി.

---

## XI

10—10—'02 ലെ കാർഡു കിട്ടി. എന്റെ അഭിപ്രായത്തിൽ നമ്പൂതിരിബാലികമാക്ക് ആവശ്യമെന്നു തോന്നുന്ന വിദ്യാഭ്യാസം ഇന്നിന്നിവയാണെന്നു താഴെ വിവരിക്കുന്നു.

നല്ല വണ്ണം എഴുതാറാവുക മലയാളം വായിച്ചാൽ അർത്ഥം മനസ്സിലാവത്തക്കവണ്ണം സംസ്കൃതം പഠിപ്പിക്കുക. ഗർഭരക്ഷ പ്രസവരക്ഷ ബാലചികിത്സ ഇതുകൾ പഠിപ്പിക്കുക. പാചകപ്രവൃത്തി പഠിപ്പിക്കുക. പാട്ടും കൈകൊട്ടിക്കളിയും പഠിപ്പിക്കുക. ഇതുകൾ നിർബ്ബന്ധമായും, നിവൃത്തിയുള്ള ദിക്കുകളിൽ നാൽന്നു

ല്ലം, നെയ്ത്തു ഇതുകൾ വശമാക്കുകയും ചെയ്യുക. 11 വയസ്സിന്നു മേല്പോട്ടു് അവരവരുവടെ ഇല്ലത്തു വെച്ചു മാത്രമേ വിദ്യാഭ്യാസം ചെയ്യിക്കാവു.

മേലെഴുതിയ രീതിയിലാണ് അവരവരുടെ മക്കളെ വിദ്യ അഭ്യസിപ്പിക്കേണ്ടതു് എന്നു് അച്ഛനമ്മമാരെ ബോദ്ധ്യപ്പെടുത്തുകയെ ഇതിന്നു മാൎഗ്ഗമുള്ളു.

എന്നു് എ. കെ. ടി. കെ. യം.

അഷ്ടമൂൎത്തി നമ്പൂതിരിപ്പാട്.



## XII

നമ്പൂതിരിബാലികമാൎക്കു് ഇപ്പോൾ നൽകിവരുന്ന വിദ്യാഭ്യാസം മലയാളത്തിൽ വായിക്കുവാനും അത്യാവശ്യം എഴുതുവാനും ചില കീൎത്തനങ്ങളും മാത്രമാണ്. ഇപ്പോൾ നൽകുന്ന വിദ്യാഭ്യാസത്തിൽ കൂടുതലായ വിദ്യാഭ്യാസം ആവശ്യമാണ്. അതുകൾ മലയാളത്തിൽ നല്ലവണ്ണം എഴുതുവാനും വായിക്കുവാനും ഇംഗ്ലീഷു എഴുതുവാനും വായിക്കുവാനും സംസാരിക്കുവാനും പഠിപ്പിക്കുക സംസ്കൃതത്തിൽ നല്ല വ്യുല്പത്തി ഉണ്ടാക്കുക മതഗ്രന്ഥങ്ങളായ ഭാഗവതഭാരതാദിപുരാണങ്ങളിൽ വ്യുല്പത്തി ഉണ്ടാക്കുക. ജ്യോതിഷത്തിലും ചികിത്സയിലും സംഗീതത്തിലും അറിവുണ്ടാക്കുക. നൂലുനൂൽപ്പു ചരക്കുനെയ്ത്തു് ഇതുകൾ ശിലിപ്പിക്കുക. ഗൃഹഭരണം ശിശുസംരക്ഷണം ഇതുകൾ ശീലിപ്പിക്കുക. ഇതിന്നു നമ്പൂതിരിബാലികമാൎക്കു പ്രത്യേക വിദ്യാലയം സ്ഥാപിച്ചു നടത്തേണ്ടതാണ്.

ഇ. പി. മഹേശ്വരൻ നമ്പൂതിരിപ്പാട്.

## XIII

**കത്തു കിട്ടി.** ചോദ്യങ്ങളിൽനിന്ന് അനുമേയമായ നിങ്ങളുടെ ഉദ്ദേശത്തിനു ഞാൻ അനുകൂലനാണെന്നു സമഷ്ടിയായി പറവാനല്ലാതെ പ്രശ്നാനുരോധേന ഉത്തരമെഴുതാൻ സൌകൎയ്യമില്ല. വിദ്യാഭ്യാസത്തെക്കുറിച്ചു ചിന്തിക്കുന്നതും സംസാരിക്കുന്നതുമെല്ലാം വിദ്യാവ്യസനികൾക്കു വളരെ സുഖാവഹമായ പ്രവൃത്തികളാണ്. നമ്പൂതിരിബാലികമാരുടെ ഇപ്പോഴത്തെ വിനയാധാനരീതിയെ സംസ്കരിക്കേണ്ടതുണ്ടോ എന്ന നിങ്ങളുടെ സംശയം ചെറുപ്പക്കാരേയും പഴമക്കാരേയും ഒരുപോലെ അത്ഭുതപ്പെടുത്താതിരിക്കയില്ല. നവീനന്മാരുടെ ആശ്ചൎയ്യത്തിനു ഹേതു എന്തായാലും, പ്രാചീനന്മാർ "സ്ത്രീശൂദ്രൌ നാധീയേതാം" ഇത്യാദി ശ്രുതിസ്മൃതികൾ മുഴുവൻ കെട്ടഴിച്ചു പരിശോധിക്കുകയാണു ചെയ്യുന്നത്. ഏട്ടിൽ കാണാത്തതു നടപ്പിൽ വരുത്തുകയോ എന്നു അവർ അന്യഥാ ശങ്കിക്കുന്നുവെങ്കിൽ, പെൺകിടാങ്ങളെ പിടിച്ചിരുത്തി ഓത്തു ചൊല്ലിക്കാൻ യുവജനങ്ങൾ ഭാവമില്ലെന്നു തുറന്നുപറഞ്ഞേക്കാം.

അക്ഷരമാല, കിളിപ്പാട്ട്, പുരാണം കൈക്കൊട്ടിക്കളി— ഇങ്ങിനെ പെൺകുട്ടികൾക്ക് ഇപ്പോൾ നൾകിവരുന്ന അല്പം അറിവുകളിൽ പുതുതായി വല്ലതും കൂട്ടിച്ചേൎക്കാൻ പാടില്ലേ എന്നേ ചോദ്യമുള്ളു. ഗൃഹത്തിലെ നിത്യനൈമിത്തികവ്യവഹാരങ്ങളിലേക്കുപയോഗപ്പെടുന്ന ലോകപരിചയവും ശാസ്ത്രജ്ഞാനവും കലാകൌശലവും സ്ത്രീകൾക്കുണ്ടായിരിക്കുന്നതു നല്ലതാണെന്നു തോന്നുന്നു. വൈദ്യം, ധൎമ്മം, ഗണിതം, ജ്യൌതിഷ്യം, ചരിത്രം ഭൂശാസ്ത്രം, സംഗീതം സാഹിത്യം മുതലായ വിദ്യകളിൽ ഒരു മുഖവും അതിനാവശ്യമായ ഭാഷാവ്യുൽപത്തിയും വേണമെന്നു താല്പൎയ്യം. കുട്ടികളുടെ പാഠം അന്തഃപുരത്തിൽവെച്ചു നടത്തുന്നതാണുചിതം. ഋതുമതികൾക്കും അങ്ങനെയായാൽ അസൌകൎയ്യമുണ്ടാവുകയില്ലല്ലോ. ചില ശാ

സ്രുതത്വങ്ങൾ അതിബാലബുദ്ധിക്ക സുഗ്രഹമായില്ലെന്നു വരാം. കാരണവന്മാരുടെ ഹിതം നോക്കാതിരുന്നാൽ ഉദ്ദേശം ഫലിക്കയുമില്ല. സമുദായത്തിൻെറ കാലോചിതമായ പരിഷ്കാരങ്ങൾക്ക പരിപന്ഥിയായി നില്ക്കുന്നതു് അജ്ഞതയാണെന്നു പ്രസിദ്ധമാണല്ലൊ. മാതാപിതാക്കന്മാർ കൃതവിദ്യന്മാരായിരുന്നാൽ ഗൃഹങ്ങൾതന്നെ ഗുരുകുലങ്ങളായി ചമയും! എന്നാൽ ബാലന്മാക്കു, പുറമെ ആചായ്യോപനയനം വേണ്ടിവരികയേ ഇല്ല. രോഗശാന്തിക്ക അകത്തൌഷധം പ്രയോഗിക്കുന്നതു് അധികം നന്നു. ഗൃഹലക്ഷ്മിയായ സ്ത്രീക്ക ജ്ഞാനപ്രകാശംകൊണ്ടു കെടാവിളക്ക കൊളുത്തുന്നതു് ഒരു വലിയ പുണ്യമല്ലെന്നു വിചാരിക്കേണ്ട! ഗൃഹജോലികൾ ഗൃഹിണികൾ തന്നെ ചെയ്തുതീക്കേണ്ടതല്ലെന്നു പറയുന്നില്ലെങ്കിലും, വണ്ടിക്കാളകളെപ്പോലെ അവരെ ചക്രശ്വാസം വലിപ്പിക്കുന്നതു കഷ്ടമാണു്. നന്നെ വലഞ്ഞാൽ ഒന്നു നടു നിവൎത്താൻ അനുവദിക്കണം. ശരീരത്തെ പോഷിപ്പിക്കുക, ബുദ്ധിയെ വികസിപ്പിക്കുക, മനസ്സിനെ ഉല്ലസിപ്പിക്കുക, ആത്മാവിനെ ഉന്നമിപ്പിക്കുക ഇതിനെല്ലാം നരന്മാക്കെന്നപോലെ നാരിമാക്കും അവസരമുണ്ടായിരിക്കണം. വളൎത്തുന്നതിൻെറ സമ്പ്രദായഭേദംകൊണ്ടു് അന്തൎജ്ജനങ്ങളിൽ പ്രായേണ വിളഞ്ഞുകാണുന്ന വിലക്ഷണങ്ങളായ ശീലവിശേഷങ്ങളെ ഹനിക്കാത്ത വിധത്തിൽ അവരെ വിനയിക്കേണ്ടതാകുന്നു. ചാരിത്രം, കുലീനത, പാപഭീരുത്വം, അചാപലം, ആത്മദമനം, ആശ്രിതവാത്സല്യം തുടങ്ങിയ ലോകോത്തരഗുണങ്ങളാണു് അന്തൎജ്ജനങ്ങളുടെ ജീവിതസൎവ്വസ്വം. അതിനാൽ അവരുടെ അദ്ധ്യയനരീതി കുലോചിതമായ വൃത്തിയേയും വിദ്യയേയും വിസ്മരിപ്പിക്കുന്നതാവരുതു്. അന്ധവിശ്വാസങ്ങളുടെ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്നതു വിലപിടിച്ച രത്നങ്ങളാകുന്നു. ഒന്നു കളയുമ്പോൾ മററതു പോകാതെ സൂക്ഷിക്കണം. ക്ഷേമത്തോടുകൂടാത്ത യോഗംകൊണ്ടു വിശേഷിച്ച ഫലമില്ല. വലങ്കാലിലെ മന്തു് ഇടങ്കാലിലേക്ക സംക്രമിപ്പിക്കുന്നതു ഒരു മെച്ചമല്ല.

കമ്മീഷൻെറ പ്രശ്നംതന്നെ നിർമ്മൂലമെന്ന ഭാവത്തിൽ ചില പ്രമാണങ്ങളെ ഉദാഹരിച്ച ചിലർ തൃപ്തിപ്പെടുന്നതു കണ്ടു. വേദത്തിനല്ലാതെ ശാസ്ത്രത്തിന്നു സ്ത്രീകൾക്കധികാരമില്ലെന്നു ഇതുവരെ ആരും പറഞ്ഞുകേട്ടിട്ടില്ല. നിഗമപരിശീലനം ചെയ്തിരുന്ന വനിതാജനങ്ങളുടെ നിദർശനങ്ങൾ തന്നെ പുരാണാദികളിൽ സുലഭങ്ങളാണ്. യോഗക്ഷേമക്കാർ എന്നു സാമാന്യമായറിയപ്പെടുന്നവർ ബാലികാവിദ്യാഭ്യാസത്തിൽ നിഷ്കർഷിക്കുവാൻ വിചാരിക്കുന്നുവെന്ന കാരണം തന്നെയാണോ, ഉള്ള അധികാരത്തേപ്പോലും അപലപിയ്ക്കാൻ പഴമക്കാരെ പ്രേരിപ്പിക്കുന്നതു്? ഏതായാലും ചെറുപ്പക്കാരുടെ നവീകരണസംരംഭം കാണുമ്പോൾ മാത്രം കൂടക്കൂടെ പുരാതനവിദ്യകളെപ്പററി ഓർമ്മിക്കുകയും നെടുവീർപ്പിടുകയും ചെയ്യുന്ന ധർമ്മാഭാസികളുടെ പുരാണ പ്രണയത്തിലും സമുദായസ്നേഹത്തിലും അസ്മാദൃശന്മാർ അശേഷം അസൂയപ്പെടേണ്ടതില്ല.

ക. എസ്സ്. നമ്പൂതിരിപ്പാട്.

:o:

xiv

"സ്ത്രീവിദ്യാഭ്യാസം എന്ന തലവാചകത്തിൽ ഒരു ലേഖനവും ചില ചോദ്യങ്ങളും യോഗക്ഷേമത്തിൽ കാണുകയുണ്ടായി. ആ ചോദ്യങ്ങൾക്ക് പ്രത്യേകം സമാധാനം പറവാൻ ഞാൻ വിചാരിക്കുന്നില്ല; എങ്കിലും, വിദ്യാഭ്യാസവിഷയത്തിൽ എനിക്കു ശക്തിയായ ആവേശം ഉള്ളതുകൊണ്ടു സാമാന്യമായി ഒരു അഭിപ്രായം പറയുവാൻ വിചാരിക്കുന്നു. നമുക്കു പുരാതനകാലത്തു് ഉണ്ടായിരുന്നു എന്നു കേട്ടിരുന്ന പ്രത്യേകത ഇനി ഒരു കാലത്തു് ഉണ്ടാവുമെന്നോ, ഉണ്ടാകേണമെന്നോ, പറയുവാൻ പൂർവ്വാചാരപക്ഷപാതികളാണെന്നു് അഭിമാനിക്കുന്ന അല്പം ചില കാരണവന്മാർക്കുകൂടി സാധിക്കുമെന്നു തോന്നുന്നില്ല. മനുഷ്യരുടെ ഇടയിൽ നമുക്കും മനുഷ്യരായി ജീവിക്കു

വാൻ സാധിക്കണം. നമ്മൾ എല്ലാവരും അതിന്നുവേണ്ടി അതിപ്രയത്നം ചെയ്യേണ്ടതാണെന്നുള്ളതിൽ വലിയ അഭിപ്രായവ്യത്യാസമുണ്ടാവുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ കാൎയ്യം സാധിക്കുവാൻ എല്ലാ വിഷയത്തിലും മനുഷ്യസാമാന്യത്തെ അനുസരിക്കുകയല്ലാതെ ഒരു മാൎഗ്ഗവും ഉള്ളതായി ഞാൻ അറിഞ്ഞിട്ടില്ല. എന്നാൽ ഇതു് അത്ര എളുപ്പത്തിൽ സാധിക്കുമെന്നു് എനിക്കു് അഭിപ്രായമില്ല. വേഗത്തിൽ സാധിക്കേണ്ടതു് ഇതാണു് എന്നു വിചാരിച്ചു പ്രവൃത്തി എടുത്താൽ കാലംകൊണ്ടു സാധിക്കാം എന്നു മാത്രമേ ഉള്ളു. ശരീരശാസ്ത്രപ്രകാരം നോക്കുന്നതായാൽ ജ്ഞാനേന്ദ്രിയങ്ങൾക്കു ഭേദം ഇല്ലാത്തതുകൊണ്ടു വിദ്യാഭ്യാസവിഷയത്തിൽ സ്ത്രീപുരുഷഭേദം ഉണ്ടു് എന്നു പറയുവാൻ ഒരടിസ്ഥാനവും കാണുന്നില്ല.

ആറങ്ങോട്ടുകര മുണ്ടയ്യൂര് നീലകണ്ഠൻ നമ്പൂതിരി.



XV

നമ്പൂതിരി ബാലികകൾക്കായി പ്രത്യേകം ഒരു വിദ്യാലയം സ്ഥാപിക്കുന്നതായാൽതന്നെ പത്തു വയസ്സിൽ കൂടുതലായ ബാലികമാരെ വിദ്യാലയങ്ങളിലേക്കയക്കത്തക്ക മനഃപരിഷ്കാരമോ കരളുറപ്പോ ഉള്ള രക്ഷാകൎത്താക്കന്മാർ ഇപ്പോൾ ഉണ്ടെന്നു് എനിക്കു വിശ്വാസമില്ല. അതുകൊണ്ടു നമ്പൂതിരി സ്ത്രീവിദ്യാലയം ഏതു തരത്തിലാണു രൂപീകരിക്കേണ്ടതു് എന്നു നമുക്കു ആലോചിക്കേണ്ടസമയം അതിക്രമിച്ചിരിക്കുന്നു. എനിക്കു് ഒരഭിപ്രായം തോന്നീട്ടുള്ളതിനെ വിവരിക്കാം.

മൂന്നിൽ കുറയാതെ ഇല്ലങ്ങളുള്ള ഓരോ ദേശത്തും സ്കൂൾഫൈനൽ പാസ്സായിട്ടുള്ള ഓരോ സ്ത്രീകളെ നിയമിച്ചു് ഇംഗ്ലീഷുഭാഷ സാമാന്യം നല്ല നിലയിൽ എഴുതുവാനും വായിപ്പാനും പരിശീലിപ്പിക്കേണ്ടതാണു്. ഇന്ത്യാചരിത്രം, ഭൂമിശാസ്ത്രം, ഇതുകളിൽ ഒരു സാധാരണ പരിജ്ഞാനവും, അത്യാ

വശ്യമാണ്. കണക്കിൽ മൂന്നാംഫാറത്തിലേക്കുള്ള പുസ്തകം കഴിയുന്നതുവരെയെങ്കിലും പരിചയിപ്പിക്കണം. ബാലചികിത്സയിൽ ശരിയായ അറിവിനെ ഉണ്ടാക്കിക്കൊടുക്കേണ്ടത് അവശ്യം ആവശ്യമാകുന്നു. ഉപാദ്ധ്യായിനിമാക്കുള്ള ശമ്പളം സമുദായത്തിൽനിന്നു പിരിച്ചുണ്ടാക്കി കൊടുക്കേണ്ടതാകുന്നു. സ്ത്രീവിദ്ദ്യാഭ്യാസപരിപോഷണത്തിന്നായി, യുവജനങ്ങളിൽനിന്നു അത്ത്യുത്സാഹവും, അതാതു തരക്കാരുടെ അടുക്കൽ ചെന്നു തക്കവും തരവും നോക്കിയും ശാസിച്ചും അപേക്ഷിച്ചും ഇരന്നും തുരന്നും പണം പിരിച്ചെടുക്കുന്നതിനു സാമൎത്ഥ്യവും ഉള്ള ആളുകളെ ശമ്പളം കൊടുത്തിട്ടെങ്കിലും ഏൎപ്പെടുത്തണം. പുറമെ ജാപ്പാൻകാർ ചെയ്തപോലെ നമ്മളുടെ സ്ത്രീവിദ്ദ്യാഭ്യാസത്തിന്നു പണം സഹായിപ്പാനായി അപേക്ഷകളെ ഇതരരാജ്യങ്ങളിലെ പത്രങ്ങളിൽ പരസ്യം ചെയ്കയും വേണം (?) ആ വഴിക്കു പിരിഞ്ഞു കിട്ടുന്ന പണത്തിൽ പോരാതെ വരുന്ന സംഖ്യ മഹാസഭയിൽനിന്നു സഹായിക്കേണ്ടതുമാണ്. പഠിപ്പിക്കുവാനുള്ള സ്ഥലം ഓരോ ദേശത്തുമുള്ള ഏതെങ്കിലും ഒരു ഇല്ലത്തിന്റെ നാലുകെട്ടിൽ ഒരു മുറിക്കകത്തായാൽ മതി. അതിന്നായി പ്രത്യേകമൊരു കെട്ടിടമോ മറ്റോ ഇപ്പോൾ ആവശ്യമില്ല.

പഠിപ്പിന്നുള്ള സമയം ചെറുബാലികമാൎക്കു കാലത്തു 8 മണി മുതൽ 11 മണിവരേയും, വൈകുന്നേരം 4 മണി മുതൽ 6 മണി വരേയും യുവതികൾക്കു പകൽ 1 മണി മുതൽ 4 മണി വരേയും ആയിരിക്കേണ്ടതാണ്.

വിദ്ദ്യാൎത്ഥിനികളിൽനിന്നു വസൂൽചെയ്യേണ്ട ഫീസ്സിനെപ്പററി ഒരു തീച്ച്ച ചെയ്യാറായിട്ടില്ല. നമ്പൂതിരി വിദ്ദ്യാഭ്യാസമേലദ്ധ്യക്ഷനായി ഒരാളെ നിശ്ചയിക്കയും ആ ആൾ അതാതു സ്ഥലങ്ങളിൽ പോയി അവിടങ്ങളിലെ അഭിപ്രായത്തിന്റേയും മററും സ്ഥിതിഗതികൾ അറിഞ്ഞ് അതാതു സ്ഥലങ്ങളിലെ വിദ്ദ്യാൎത്ഥിനികൾ അടക്കേണ്ടതായ ഫീസ്സ നിശ്ചയിക്കേണ്ടതുമാകുന്നു.

ഇന്നത്തെ സ്ഥിതിക്ക് ഇങ്ങിനെ ഒരു ത്രൂപീകരണമാണ് അധികം നല്ലതായിരിക്കുകയെന്നാണ് എന്റെ അഭിപ്രായം.

എന്ന്

നെമിനിമംഗലത്ത് വാസുദേവൻ നമ്പൂതിരി.

XVII

സ്ത്രീവിദ്യാഭ്യാസത്തെപ്പറ്റി വിചാരിക്കുമ്പോൾ ചിലകൂട്ടർ ആദൎശഘോഷവും കൂക്കിവിളിയും ചെയ്തു ലഹള കൂട്ടുന്നുണ്ട്. ആദൎശം എനിക്കും വളരെ ഇഷ്ടമാണ്. വലിയ വലിയ ആദൎശങ്ങളെ നിരൂപിക്കുന്ന ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ എനിക്കു ചില സമയം ഉല്ലാസം തോന്നാറുണ്ട്. പക്ഷെ അതൊക്കെ നടപ്പിൽ വരാത്തതാണല്ലൊ എന്നറിയുമ്പോഴാണു വിഡ്ഢിത്തം വെളിച്ചത്താകുന്നതു്. വേണ്ടാത്ത മനോരാജ്യംകൊണ്ടു കുറെ സമയം മാത്രം നഷ്ടമാക്കി. അധികം ആദൎശനിഷ്കൎഷ ആലസ്യത്തിന്റെ ഫലമാണ്. മനോരാജ്യം കുറച്ചു പ്രവൃത്തി വൎദ്ധിപ്പിക്കാനാണു നോക്കേണ്ടതു് ആവാവുന്നതു മതി. കണ്ട വയ്യാവേലകളൊക്കെ വലിച്ചുകൊണ്ടു വരണമെന്നില്ല. പണ്ടു ഭാരതവൎഷത്തെ കൎമ്മക്ഷേത്രമെന്നാണു വ്യവഹരിച്ചിരുന്നതു്. ഇന്നു അതിനെ മനോരാജ്യരാജ്യമെന്നു വിളിക്കേണ്ടിയിരിക്കുന്നു. ഇതല്ല അതല്ല അങ്ങനെ വേണ്ട ഇങ്ങനെ വേണം എന്നു മാത്രം പറഞ്ഞതുതന്നെ പറഞ്ഞു തക്കിച്ചുംകൊണ്ടു വെറുതെ നശിപ്പിക്കത്തക്കവണ്ണം അത്ര വില കെട്ടതാണോ പുരുഷായുസ്സ്? അല്പമാണെങ്കിലും ഉള്ളസമയം അവനവനും മറ്റുള്ളവൎക്കും ഉപയോഗകരമായ വല്ല ജോലിയും ചെയ്യാതെ ഇത്തരം വഴക്കിനും മനോരാജ്യത്തിനും അടിമപ്പെട്ട് അതിദുൎല്ലഭമായ മൎത്ത്യജന്മത്തെ ക്ഷയിപ്പിക്കുന്നതു രണ്ടായാലും കഷ്ടമാണ്. വിദ്യാഭ്യാസം ഇതല്ല അതല്ല വേണ്ടതു് എന്നെല്ലാം

വിലക്കുന്നതിന്റെ ഫലിതാൎത്ഥം ഒന്നും വേണ്ട എന്നാണെന്നും പരസ്യമായ സംഗതിയാണ്. എന്നിട്ടും നമ്മൾ അതിനു ചെവി കൊടുക്കുന്നതു മൂഢതയുടെ വിലാസമെന്നേ വേണ്ടു. മുന്നാഴികക്കൽ നാഴികകളുള്ള ഈ ആയുസ്സിൽ നമുക്കു സ്ഥിരഫല[illegible] കൎമ്മങ്ങൾ ചെയ്തുവെച്ചു പോകാനുണ്ടെന്നും അന്യന്മാരുടെ ആക്ഷേപങ്ങൾക്കൊന്നും മറുപടി പറവാനിടയില്ലെന്നും ധരിച്ചു ബദ്ധകങ്കണരായി യുദ്ധാങ്കണത്തിലേക്കിറങ്ങുവാൻ കാലം അതിക്രമിച്ചിരിക്കുന്നു. നവീന വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഗുണദോഷചിന്ത പൌരസ്ത്യപാശ്ചാത്യരാജ്യങ്ങളിൽ നടക്കുന്നുണ്ട്; ഈ വിനയാധാനരീതികൊണ്ടു ലോകത്തിൽ അധികം അനൎത്ഥങ്ങളാണുണ്ടാകുന്നതെന്ന അഭിപ്രായംതന്നെ ചില പ്രാമാണികന്മാർ പറയുന്നുണ്ട്. ഇതിനെ തത്തയെപ്പോലെ നമ്മൾ പകൎത്തിപ്പറയുന്നതു പരിഹാസ്യമായിട്ടുള്ളതാണ്. പാശ്ചാത്യപണ്ഡിതന്മാർ ആധുനികവിദ്യാലയങ്ങളെ ദൂഷിക്കുന്നതു ജ്ഞാനസിന്ധുവിന്റെ അക്കരെ കണ്ടുംകൊണ്ടാണ്. അദ്യതന വിദ്യാമൃതം ആകണ്ഠം പാനം ചെയ്തു മടുത്തിട്ടാണ് അവർ അന്യവിദ്യകളെ അന്വേഷിക്കുന്നത്. നമ്മുടെ സ്ഥിതികളതൊന്നുമല്ല. നമ്മൾ വിദ്യയുടെ സ്വാദു തന്നെ അറിയാത്തവരാണ്. എന്നിട്ടാണു വരിപക്വപണ്ഡിതന്മാരുടെ കൂട്ടത്തിൽ ചേൎന്നു നാം വിദ്യാഭ്യാസത്തിന്റെ വിമൎശനത്തിനു തുനിയുന്നത്. വിദ്വാന്മാരുടെ സദസ്സിൽ നമുക്കു മിണ്ടാനധികാരമില്ല. സദസദ്വിചാരം നിൎത്തി നമുക്കു വല്ല ജ്ഞാനവും അകത്താക്കാൻ നോക്കണം. ഏതു വിദ്യ ലഭിക്കാനാണെളുപ്പമെങ്കിൽ അതു കൊടുക്കുക. സൎവ്വോൽകൃഷ്ടമായ സിദ്ധൌഷധമേതാണെന്നു തിരഞ്ഞു പിടിക്കുമ്പോഴക്കും രോഗി സിദ്ധികൂടിയെങ്കിൽ കാൎയ്യമില്ല. വിദ്യ അഭ്യസിപ്പിക്കുന്നതുകൊണ്ടു സ്ത്രീകൾ ദൂഷികളുമെങ്കിൽ ആ ദോഷം നന്നെന്നാണെന്റെ പക്ഷം. അന്ധവിശ്വാസമാകുന്ന ഇത്തിക്കണ്ണിവെട്ടിക്കളഞ്ഞിട്ടു ബാക്കിയുള്ള ഗുണം മതി.

ഒട്ടൂർ കുഞ്ഞനുജൻ നമ്പൂതിരിപ്പാട്.

# പത്രാഭിപ്രായങ്ങൾ.

## അനുബന്ധം III

### I.

1. കഷ്ടിച്ച കിളിപ്പാട്ടുകൾ വായിക്കാൻ തക്ക നിലയ്ക്കുള്ള അക്ഷരാഭ്യാസവും അതോടുചേൎന്നുതന്നെ കൈകൊട്ടിക്കളിപ്പാട്ടുകൾ മുതലായ ചില പാട്ടുകൾ ശീലിക്കുകയും. ഇതേ സാമാന്യമായിട്ടുള്ളു. ഇവയുടെ തന്നെ അൎത്ഥം മനസ്സിലാകുന്നതു സംശയമാണ്. വായിച്ചുകേട്ടാലോ വായിച്ചാലൊ കഷ്ടിച്ചൊരു 'കഥാപ്രസംഗം' മാത്രമുണ്ടായേക്കും. അതിൽക്കൂടതലായി അൎത്ഥജ്ഞാനം സാധാരണമല്ല.

സ്വഗൃഹത്തിൽ ആശാന്മാരെവച്ചു പഠിപ്പിക്കുകയൊ അതിനു നിവൃത്തിയില്ലാത്തവർ അയൽവക്കത്തു വല്ല നമ്പൂരിഗൃഹത്തിലും ആശാനേവച്ചു പഠിപ്പിക്കുന്നുണ്ടെങ്കിൽ അവിടെ കൂടെ അയക്കുകയൊ ആണ് പതിവ്.

II. ഉണ്ട്.

III. ൧: മലയാളഗ്രന്ഥങ്ങൾ ഏതുവായിച്ചാലും അൎത്ഥമറിയാറാവണം. അതിനുവേണ്ടതായ ഭാഷാജ്ഞാനം മലയാളത്തിലും സംസ്കൃതത്തിലുമുണ്ടായിരിക്കണം.

൨. ഗൃഹകൃത്യങ്ങൾക്കാവശ്യം വരുന്ന കണക്കു, അതായതു നാലുക്രിയത്രൈരാശ്യം, നടപ്പുനാണയംകൊണ്ടുള്ള കണക്കുകൾ, പലിശ ഇത്രയുമറിഞ്ഞിരിക്കണം. പഞ്ചാംഗത്തിന്റെ സഹായത്തോടുകൂടി ശ്രാദ്ധം, ബലി, വ്രതങ്ങൾ മുതലായ അത്യാവശ്യങ്ങൾ അറിവാൻതക്ക പ്രാപ്തിയും വരണം

൩. എ. കുമാരഭൃത്യം. ഗൎഭാധാനംമുതൽ യൌവനാരംഭം വരെയുള്ള കാലത്തെ ചാൎയ്യാക്രമങ്ങൾ സകാരണം അറിഞ്ഞിരിക്കണം.

ബി. ആതുരശുശ്രൂഷയിലും രോഗശുശ്രൂഷയിലും രോഗികളുടെ പഥ്യാക്രമത്തിലും വൈദ്യന്റെ നിർദ്ദേശമനുസരിച്ച് പ്രവൃത്തിക്കത്തക്ക അറിവ്.

൪. ധർമ്മകാര്യങ്ങൾ.

എ. സ്ത്രീധർമ്മം.

ബി. കുലധർമ്മവും ധർമ്മക്രമങ്ങളുടെ അർത്ഥവും

സി. ആപദ്ധർമ്മങ്ങളുടെ സാമാന്യരൂപം.

ഇത്രയും ഒരു മാതിരിയെങ്കിലും അറിഞ്ഞിരിക്കണം.

൫. കാമ്യവിഷയങ്ങൾ. സംഗീതം, സംസ്കൃത സാഹിത്യം, തയ്യൽ കൈകൊട്ടിക്കളി മുതലായവയിലേതെങ്കിലും വാസനക്കനുസരിച്ച് പഠിക്കാം.

ഇതിൽ മലയാളഭാഷ പഠിപ്പിക്കുന്നതിനായി ഉപയോഗിക്കുന്ന പുസ്തക മാർഗ്ഗമായിതന്നെ നവീനശാസ്ത്രതത്വശകലങ്ങൾ, ലോകചരിത്രം മുതലായി ലോകജ്ഞാനപരമായ പ്രാഥമികപാഠങ്ങളും കഴിയണം ൩, ൪, ഈഖണ്ഡങ്ങളിൽ നിർദ്ദേശിച്ചിരിക്കുന്ന വിദ്യപഠിപ്പിക്കുവാൻ തത്തദ്വിഷയങ്ങളിൽ പാണ്ഡിത്യമുള്ള യോഗ്യന്മാരെക്കൊണ്ടു ലളിതമായ മലയാളത്തിൽ ഗ്രന്ഥങ്ങൾ രചിപ്പിക്കുകതന്നെ വേണം. മൂന്നാം ഖണ്ഡത്തിലെ വകുപ്പും ൪ എയുടെ വകുപ്പും കൊള്ളാവുന്ന പുസ്തകങ്ങൾ ഇപ്പോൾതന്നെ മലയാളത്തിൽ അപൂർവ്വമായുണ്ട്. പോരാത്തവ ഇംഗ്ലീഷിൽനിന്നും നിഷ്പ്രയാസം തർജമച്ചെയ്യുകയും ആവാം.

പാഠപദ്ധതി ൭ മുതൽ ൧൫ വയസിനകമുള്ള ഏഴവഷകാലം കൊണ്ടു നിവർത്തിക്കത്തക്കതായിരിക്കണം. ബാലികാവിദ്യാലയങ്ങൾ സ്ഥാപിച്ച് അവിടെവച്ചു പഠിപ്പിക്കാമെന്നുവച്ചാൽ അതു നമ്പൂതിരിമാക്കടനെ അത്ര സമ്മതമാകുമോ എന്നു സംശയമാണ്. ബാലികമാക്ക് വിദ്യാഭ്യാസസ്ഥലത്തെത്താൻ വളരെദൂരം പോകേണ്ടതായി വരാത്തവിധത്തിൽ ഓരോ ദേശത്തും ആവശ്യംപോലെ ഒന്നോ അധികമോ ഭേദപ്പെ

ട്ട നമ്പൂതിരിഗൃഹങ്ങളിൽ തന്നെവച്ചു വിദ്യാഭ്യാസം നടത്തുന്നതിനുവേണ്ട സൌകര്യമുണ്ടാക്കുന്നതായിരിക്കും നന്ന്. ഇങ്ങനെയായാൽ ചെറുബാലികമാർക്ക് ഇടനേരം വല്ലതും കഴിക്കാനും മററുമുള്ള സൌകര്യം കിട്ടുന്നതിനും പുറമേ ഏതാണ്ടൊരു ഗുരുകുലവാസത്തിന്റെ ഫലവും കിട്ടും. പഠിപ്പിക്കുവാൻ ഹിന്ദുസ്ത്രീകൾ തന്നെ ആയിരിക്കണം. മുട്ടിയപക്ഷം വയോവൃദ്ധന്മാരുമാകാം. കഴിയുന്നതും വിശാലബുദ്ധിയും, ഉദാരഹൃദയവുമുള്ളവരെത്തന്നേ പഠിപ്പിക്കാനാക്കാവൂ.

ഈത്തരത്തിലുള്ള ഒരു പദ്ധതിയായിരിക്കും നമ്പൂതിരി ബാലികമാരെ സംബന്ധിച്ചിടത്തോളം കാര്യക്ഷമവുമുപകാരപ്രദവുമായിത്തീരുന്നതെന്നു തോന്നുന്നു. ഇന്നത്തെ പൊതുസമ്പ്രദായത്തിലുള്ള പള്ളിക്കൂടപ്പഠിത്തംകൊണ്ടു വല്ല സർക്കാർ പണിയും പക്ഷേ കിട്ടാമെന്നല്ലാതെ—അതും വലിയ വിഷമമായിത്തുടങ്ങി.—ഇഹത്തിനാകട്ടെ, പരത്തിനാകട്ടെ പറയത്തക്ക ഉപകാരമില്ലെന്നല്ല വലുതായ ഉപദ്രവങ്ങൾക്കു വഴിയായിട്ടാണിരിക്കുന്നതെന്നു വ്യസനസമേതം പറയാതെ തരമില്ല.

(സ്വരാട്)

## II

We have received a copy of the questions issued by the secretary of the commission appointed by the N.Y. Sabha to enquire and report on the system of education most suitable to the women of their community. It will be a matter for great surprise to know that the Nambudiri women are at present getting no education of any sort. The community itself steeped in superstition, had been denying the advantages of systematised education to the fair sex. Consequently ignorance and illiteracy have been the heritage of Nambudiri women. With their primitive kind of dress and

ornaments, confined to the four walls ("falls is the word used) of their illoms, impenetrable to the rays and civilisation the Nambudiri women are leading a life of obscurity, aud ignorance. How can they look at the faces of their enlightened sisters who belong to other communities and who have reaped the advantages of education and culture? How can they stir out of their illoms disobeying the commands of cruel convention? How can they convince their guardians that the time spirit demands that they also should be educated and enlightened? Their condition is most deplorable. They have not the courage to demand their rights, mingle with their enlightened sisters and to work out their own salvation. The jealous care of their guardians, the superstitions vigilance of their masters have reduced them to a position of helplessness and degradation from which to save them is the immediate and sacred duty of all progressive members of their community. We are extremely glad that the Nambudiries, some of whom have recently begun to adopt a liberal attitude, are realising the miserable situation in which their women are placed and are trying to find out remedies for its amelioration. The appointment of the female education commission is the first unmistakable sign of such a happy realisation.

We are not in possession of reliable or accurate statistics as regards the literacy of Nambudiri women. But as far as we have enquired, we are able to state that only 10% of them are able to write although a more appreciable percentage can read puranic works like Ramayana or Mahabharata. Thus the only education that some of the fortunate members among them receive (if we can call it education) is the privilege to read the puranic books. No knowledge of arithmetic, history,

geography or domestic scince is imparted to them at their homes, neither are they allowed to attend schools even in places where there are seperate schools for girls. As early marriage is not prevalent among Nambudiris, there is practically no excuse for the illiterate condition of the Nambudiri females unless it is the gross superstition which is the presiding deity, of many a Nambudiri home. Music, sewing and embroidery which are the subjects to be taught to every girl are considered as necessary to Nambudiri girls and we wonder whether there is any girl in the community who can be called an adept in these arts. Such indifference cannot be tolerated any longer. Arrangements should be made immediately to admit the Nambudiri girls into schools specially intended for girls wherever such exist. In localities where there is a cluster of a large number of illoms, special schools should be started. Rich Nambudiris should provide facilities for the education of poor girls and the Govt. also must see to the speedy spread of education. All subjects, the knowledge of which are essential to girls, should be taught, and special stress should be laid on the study of sanskrit and domestic sceince. Those girls who are desirous to prosecute higher studies should be given the opportunity. But there is ample time to think of higher education as the case of lower education itself is under discussion. We hope that the commission like the ordinary Govt.Commissions will not end in a zero but recommend and successfully institute measures for the education and salvation of females who belong to a community, ancient, wealthy and gentle, but unfortunately superstitious.

(West Cost Spectator)

നമ്പൂതിരി സ്ത്രീവിദ്യാഭ്യാസകമ്മിഷൻ സിക്രട്ടറി ഞങ്ങൾക്ക ഇപ്രകാരം എഴുതിയിരിക്കുന്നു:—"നമ്പൂതിരിമാരുടെ ഉന്നതിയെ പുരസ്കരിച്ചുള്ള നവീനസംരംഭങ്ങളെ നിങ്ങളും സന്തോഷത്തോടെ ഉററുനോക്കുകയും, വിജയം ആശംസിക്കുകയും ചെയ്യുന്നുണ്ടായിരിക്കുമെന്നാണു ഞങ്ങളുടെ വിശ്വാസം. എന്നാൽ ആ സംരംഭങ്ങളിൽ ഒരു പ്രധാനസ്ഥാനത്തെ അർഹിക്കുന്ന ഒന്നാണ് അവരുടെ സ്ത്രീവിദ്യാഭ്യാസകാര്യ്യവും. ആ വിഷയത്തിൽ ഒരു അന്വേഷണം നടത്തി ഒരു റിപ്പോർട്ടും, പദ്ധതിയും സമർപ്പിക്കുവാൻ യോഗക്ഷേമസഭയിൽ നിന്നും ഒരു കമിഷനെ നിശ്ചയിച്ചിട്ടുണ്ട്. ഞങ്ങൾക്ക കിട്ടേണ്ടുന്ന വിവരങ്ങൾ ഒരു ചോദ്യരൂപത്തിൽ തെയ്യാർചെയ്തിരിക്കുകയാണ്. ചോദ്യങ്ങൾ സമുദായാംഗങ്ങളോടുള്ള രൂപത്തിലാണെങ്കിലും ഈ വിഷയത്തിൽ നിങ്ങൾക്കുള്ള അഭിപ്രായം സദയം അയച്ചുതരുവാൻ അപേക്ഷിക്കുന്നു. ചോദ്യങ്ങൾ—൧. നമ്പൂതിരിബാലികമാൎക്ക് ഇപ്പോൾ നൽകിവരുന്ന വിദ്യാഭ്യാസം ഏതെല്ലാമാണ്? എങ്ങിനെയെല്ലാമാണ്? ൨. ഇപ്പോൾ നൽകുന്ന വിദ്യാഭ്യാസത്തിൽ കൂടതലായി വല്ലതും ആവശ്യമുണ്ടോ? ൩. ഉണ്ടെങ്കിൽ ഏതെല്ലാമാണു വേണ്ടത്? ഏതു രീതിയിലാണു വേണ്ടത്? മേൽപറഞ്ഞ ചോദ്യങ്ങൾക്കുള്ള മറുവടി ഈ കൎക്കിടകം ൩൦-ാംതിയ്യതിക്കുള്ളിൽ, സ്ത്രീവിദ്യാഭ്യാസകമിഷൻ സിക്രട്ടറി, വിളയൂർ (പോസ്റ്റ്) എന്ന മേൽവിലാസത്തിൽ അയച്ചുതരേണ്ടതാണ്. എന്നു മൂത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരിപ്പാട്, (കമിഷൻ സിക്രട്ടറി). ഞങ്ങൾ ഈ ചോദ്യങ്ങൾ പ്രസിദ്ധപ്പെടുത്തുകയല്ലാതെ ദീൎഘമായ ഒരു മറുപടി എഴുതുവാൻ വിചാരിക്കുന്നില്ല. ൧-ം, ൨-ം ചോദ്യങ്ങൾക്ക് ഉത്തരം എഴുതത്തക്കവിധം വിവരം ഞങ്ങൾക്കില്ല. നമ്പൂതിരിമാരും ഞങ്ങളിൽ ചിലരും ഒരു രാജ്യത്തുതന്നെ നിവസിച്ചുവരുന്നവരാണെങ്കിലും, അവർ ഒരു ലോകത്തിലും, ഞങ്ങൾ മറെറാരു ലോകത്തിലും ജീവിച്ചുവരുന്നു എന്നാണു

ഞങ്ങൾക്ക തോന്നുന്നത്. എങ്കിലും നമ്പൂതിരിസ്ത്രീവിദ്യാഭ്യാസം ഇനിയും അഭിവൃദ്ധിപ്പെടുത്തേണമെന്നുള്ളതിനെപ്പററി രണ്ടു അഭിപ്രായം ഉണ്ടാകുവാൻ തരമില്ല. ഒരു സമുദായത്തിലെ സ്ത്രീകൾ വിദ്യാഭ്യാസവും, ലോകവിവരവും ഇല്ലാത്തവരായാൽ ഏതുവിധപരിഷ്കാരങ്ങൾക്കും ബുദ്ധിമുട്ടുതന്നേയാണ്. സംസ്കൃതവിദ്യാഭ്യാസം കഴിയുന്നതും ചുരുക്കേണമെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. ഈ ഭാഷ പഠിക്കുന്തോറും മനസ്സിന്നുള്ള വികാസം കുറഞ്ഞുവരികയാണു സാധാരണ കണ്ടുവരുന്നത്. ഇംഗ്ലീഷുവിദ്യാഭ്യാസം നമ്പൂതിരിസ്ത്രീകൾക്കും അത്യാവശ്യമായി വേണ്ടതാകുന്നു. നല്ല ഇംഗ്ലീഷ് വിദ്യാഭ്യാസമുള്ള സ്ത്രീകൾ സമുദായത്തിൽ ഉണ്ടായാൽ സമുദായം ക്ഷണത്തിൽ പരിഷ്കാരനില പ്രാപിക്കും എന്നുള്ളതിന്നു സംശയമില്ല. ഇംഗ്ലീഷ് എന്നു കേൾക്കുമ്പോൾ പരിഭ്രമിക്കേണ്ടതില്ല അതാകുന്നു ലോകത്തിൽ ഏററവും പ്രചാരമുള്ള ഭാഷ. ഒരു നാലുഇംഗ്ലീഷ് വാക്കുകൾ പഠിച്ചാൽ അതിന്നുള്ള ഗുണം ഒന്നു വേറെ തന്നേയാണ്.

(മിതവാദി)

---

IV

നമ്പൂതിരിസ്ത്രീകൾക്ക് ഏതെല്ലാം വിദ്യാഭ്യാസം ഇപ്പോൾ കിട്ടിവരുന്നു എന്ന് ഞങ്ങൾക്ക നിശ്ചയമില്ല. ഏതെല്ലാമായാലും അതൊക്കെ ഏററവും തുച്ഛമായിരിക്കാനേ ഇടയുള്ളൂ. ഇനി ഏതെല്ലാം വിധം വിദ്യാഭ്യാസം അവക്ക് വേണമെന്നു ചോദിച്ചാൽ നമ്പൂതിരി പുരുഷന്മാൎക്ക് ഏതെല്ലാം വിധം വിദ്യാഭ്യാസം ആവശ്യമാണൊ അതെല്ലാം തന്നെ നമ്പൂതിരി സ്ത്രീകൾക്കും വേണമെന്നാണു ഞങ്ങൾക്കുള്ള മറുപടി. നമ്പൂതിരി പുരുഷന്മാൎക്കാകട്ടെ മററുജാതി പുരുഷന്മാരിൽനിന്നു ഭിന്നമായ വിദ്യാഭ്യാസമല്ല ആവശ്യം. ചുരുക്കത്തിൽ വിദ്യാഭ്യാസത്തിന്നു ജാതിമതഭേദമൊ സ്ത്രീപുരുഷഭേദമൊ ആവശ്യമില്ലെന്നാണു ഞങ്ങൾക്ക തോന്നുന്നത്. സ്ത്രീവിദ്യാഭ്യാസത്തിലും

പുരുഷവിദ്യാഭ്യാസത്തിലും വല്ലതും ഭേദം ആവശ്യമാണെങ്കിൽതന്നെ അതു വളരെ ചില്ലറക്കാൎയ്യങ്ങളിൽ മാത്രമാണ്. അതുകൊണ്ട് ഇപ്പോൾ നമ്പൂതിരിമാർ അവരുടെ പുരുഷന്മാൎക്കും സ്ത്രീകൾക്കും ഏതുമാതിരി വിദ്യാഭ്യാസം കൊടുക്കുമെന്നുള്ളതിനെപ്പററിയല്ല ഏതെങ്കിലും നടപ്പിലിരിക്കുന്ന വിദ്യാഭ്യാസം സ്ത്രീകൾക്കും പുരുഷന്മാൎക്കും കൊടുക്കാൻ വഴിയെന്താണെന്നുള്ളതിനെപ്പററിയാണു പ്രധാനമായി ആലോചിക്കേണ്ടതു്. അതാണു തല്ക്കാലം പ്രായോഗികമായിട്ടുള്ളതു്.

(സഹോദരൻ)

V

നമ്പൂതിരിസ്ത്രീവിദ്യാഭ്യാസകമ്മിഷൻ സിക്രട്ടറിയുടെ ഏതാനും ചോദ്യങ്ങളടങ്ങിയ ഒരു വിജ്ഞാപനം ഞങ്ങൾക്കയച്ചതു കൈപ്പററിയെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. നവീനവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഇന്നത്തെ യുവതിയുവാക്കളെയല്ല നമ്പൂതിരിസ്ത്രീകൾ ആദൎശമായി ഗണിക്കേണ്ടതു് എന്നാണു ഞങ്ങൾക്ക് ആദ്യമായി പറവാനുള്ളതു്. മാനസികവും ആത്മീയവുമായ ജ്ഞാനം കുറേയെങ്കിലും സിദ്ധിക്കുവാനുതകുന്നതായിരിക്കണം ഇവൎക്കു നൽകുന്ന വിദ്യാഭ്യാസം. ഒന്നാമതായി വിദ്യാഭ്യാസത്തിൻെറ കാലം അഞ്ചുവയസ്സുമുതൽ പന്ത്രണ്ടുവയസ്സുവരെയായിരിക്കണം. ഈ ചുരുങ്ങിയ ആറു കൊല്ലത്തിന്നുള്ളിൽ ഇവൎക്കു മലയാളസാഹിത്യത്തിൽ സാമാന്യം നല്ല അറിവുണ്ടായിരിക്കണം. ഇതിന്നത്യാവശ്യമായിവരുന്ന സംസ്കൃതവും അറിഞ്ഞിരിക്കണം. അതായതു—സംസ്കൃതകാവ്യങ്ങൾ, നാടകങ്ങൾ ചമ്പുക്കൾ ഇതുകൾ വായിച്ചാൽ അവയുടെ ഒരു യഥാൎത്ഥതമെങ്കിലും ഗ്രഹിക്കാറായിരിക്കണമെന്നു താല്പൎയ്യം. സാധാരണ സ്കൂളിൽ 7-ാംതരം ജയിച്ച ഒരു കുട്ടിയുടെ അറിവു ഇവൎക്കു കണക്കുശാസ്ത്രത്തിലും ഉണ്ടായിരിക്കണം. ഇതിന്നുപുറമെ ചരിത്രം ആരോഗ്യരക്ഷ,

ഗൃഹഭരണം, ശിശുപരിപാലനം, ഇവയിൽ സാമാന്യേന നൈപുണ്യമുണ്ടായിരിക്കണം. ഇനി ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു വിഷയം സർവ്വാനന്ദജനകമായ സംഗീതമാണ്. മനുഷ്യൎക്ക പൊതുവേയും സ്ത്രീകൾക്ക പ്രത്യേകിച്ചുമുണ്ടാവേണ്ട ഈ ജ്ഞാനത്തെക്കുറിച്ചു നമ്പൂതിരിസ്ത്രീകളുടെ കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധവെക്കേണ്ടതാണ്. ഇന്നത്തെ സമ്പ്രദായത്തിൽ പബ്ളിക്ക സ്കൂളിൽ പഠിച്ചു പരീക്ഷ പാസ്സാവുന്ന സമ്പ്രദായം തൽക്കാലസ്ഥിതിക്ക് ഇവൎക്കാവശ്യമില്ലെന്നും ഇംഗ്ലീഷുഭാഷാപരിജ്ഞാനം എത്രയും അത്യാവശ്യമാണെന്നും ഞങ്ങൾ ഉറപ്പായി പറഞ്ഞുകൊള്ളട്ടെ. മലയാളം, ഇംഗ്ലീഷ, കയ്യക്ഷരം, കണക്ക മുതലായ പ്രാഥമികപാഠങ്ങൾ, അടുത്തു ബാലികാവിദ്യാലയങ്ങൾ ഉണ്ടെങ്കിൽ അതിൽ അയച്ചു പഠിപ്പിക്കുന്നതിന്നു വിരോധമില്ല. അവയിൽനിന്നു ഗ്രഹിക്കാത്ത മറ്റു വിഷയങ്ങൾ, ഗൃഹത്തിൽവെച്ചോ, അധികം ഇല്ലങ്ങളുള്ള ദിക്കിൽ പ്രത്യേകവിദ്യാലയം സ്ഥാപിച്ചോ നിഷ്കൎഷയായി പഠിപ്പിക്കതന്നെ വേണം. വാസനക്കനുസരിച്ചു നൂൽനിൎമ്മാണം, തുന്നൽപ്പണി ഇവയും അഭ്യസിക്കേണ്ടത്യാവശ്യമാണ്. പഠിപ്പിക്കുവാൻ ആവുന്നതും ഉപാദ്ധ്യായിനികളെ നിശ്ചയിക്കേണ്ടതാണ്. അധികം ഇല്ലങ്ങളുള്ള ദിക്കിൽ പ്രത്യേകവിദ്യാലയങ്ങൾ സ്ഥാപിച്ചു പന്ത്രണ്ടുവയസ്സിന്നു താഴെയുള്ള ബാലികാബാലന്മാരെ ഒന്നായി പഠിപ്പിക്കുന്നതിൽ അനൌചിത്യമില്ലെന്നാണ ഞങ്ങൾക്ക തോന്നുന്നത്. സാമാന്യറിവിന്ന് അത്യന്താപേക്ഷിതമായ പത്രവായന ഒരു നിത്യകൎമ്മംപോലെ അനുഷ്ഠിപ്പിക്കണം. മേൽപ്രസ്താവിച്ച സംഗതികളിൽ യുവജനങ്ങളെങ്കിലും ഒന്നു പ്രത്യേകം ശ്രദ്ധവെച്ചാൽ ഇന്നത്തെ അസ്വതന്ത്രവും അജ്ഞതയും നീങ്ങി അഭ്യുദയത്തിന്നുള്ളൊരു മാൎഗ്ഗമായിത്തീരുമെന്നു ഞങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്നു.

(കെ. മനോരമ.)

---

VI

യോഗക്ഷേമസഭയിൽനിന്നു നമ്പൂതിരിസ്ത്രീവിദ്യാഭ്യാസ രീതിയെ പരിഷ്കരിക്കുന്നതിനുള്ള പദ്ധതി തയ്യാറാക്കുന്നതിനായി ഒരു കമ്മററിയെ ഏപ്പെടുത്തുകയും ആ കമ്മററിക്കാക്ക് ഇതു സംബന്ധിച്ചു ലഭിക്കേണ്ട വിവരങ്ങൾക്കായി ഏതാനും ചോദ്യങ്ങൾ രൂപീകരിച്ച് അവർ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരിക്കുന്നു. സമുദായപരിഷ്കരണാത്ഥമുള്ള യോഗക്ഷേമ സഭയുടെ പരിശ്രമങ്ങളിൽ ഈ സ്ത്രീവിദ്യാഭ്യാസപ്രചാരണശ്രമം അഗ്രിമസ്ഥാനത്തെ അഹിക്കുന്നു. 'നമ്പൂതിരിബാലികമാക്ക് ഇപ്പോൾ നൽകിവരുന്ന വിദ്യാഭ്യാസം ഏതെല്ലാമാണ്? കൂടുതലായി വല്ലതും വേണമോ? വേണമെങ്കിൽ ഏതെല്ലാം, ഏതുരീതിയിലാണു വേണ്ടതു്?' എന്നീ ക്രമത്തിലുള്ളതാണു കമ്മററിക്കാരുടെ ചോദ്യങ്ങൾ. കേവലം മതപരമായ വിദ്യാഭ്യാസവും ആചാരബോധവും നമ്പൂതിരിബാലികമാക്കു പ്രത്യേകിച്ചു ലഭിക്കേണ്ടതില്ലെങ്കിൽ പിന്നെ ഈവക ചോദ്യങ്ങൾക്കുള്ള മറുപടികൊണ്ടു കമ്മററിക്കാക്ക് എന്തെങ്കിലും കൂടുതൽ പ്രയോജനമുണ്ടാകുന്നില്ല. പരിഷ്കൃതമായ മററുസ്ത്രീസമുദായത്തെപ്പോലെ അന്തർജ്ജനങ്ങളേയും കാലാനുസൃതം നവീകരിക്കണമെന്നാണു നമ്പൂതിരിമാരുടെ വിചാരമെങ്കിൽ അതിനു വേണ്ടി ഇപ്പോൾ സ്ത്രീസമുദായത്തിലുപയോഗപ്പെടുത്തി വരുന്ന സാധാരണവിദ്യാഭ്യാസപദ്ധതിതന്നെ നമ്പൂതിരിബാലികമാക്കും മതിയാകും. ഏതെങ്കിലുമൊരു പ്രത്യേക ജാതിനാമാദികളെ ആശ്രയിച്ചുള്ളതല്ലല്ലോ വിജ്ഞാനം. എഴുത്തും, വായനയും, സംഗീതവും, തയ്യലും, ഗൃഹഭരണജ്ഞാനവുമെല്ലാം ഏതുജാതി സ്ത്രീകൾക്കും അവശ്യം വേണ്ടതുതന്നെ. ഇപ്പോൾ അന്തർജ്ജനങ്ങൾക്കു മററുസ്ത്രീകളുടെയിടയിൽ അഹാനുസരണമുള്ള സ്ഥാനമില്ലെങ്കിൽ അതിനുള്ള പ്രധാനകാരണം അവരുടെ വിദ്യാഭ്യാസക്കുറവാണ്. അതുകൊണ്ടു യോഗക്ഷേമത്തെ പുലത്താനുള്ള ശ്രമങ്ങളിൽ പ്രധാനമായിട്ടുള്ളതു് അന്തർജ്ജനങ്ങളെ വിദ്യാസമ്പന്നകളാക്കുക എന്നുള്ളതാണ്. ഈ വി

ധം ആലോചിച്ചാൽ ആധുനികവിദ്യാഭ്യാസരീതിക്കു പൊതുവായ മാററമുണ്ടാകുന്നതുവരെ അന്തർജ്ജനങ്ങൾക്ക് ഇപ്പോൾ നടപ്പിലിരിക്കുന്ന വിദ്യാഭ്യാസപദ്ധതിതന്നെ ആയിരിക്കും സ്വീകാര്യമായിട്ടുള്ളതെന്നു കാണാവുന്നതാണ്.

(നസ്രാണീ ദീപിക.)

VII

നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ച സ്ത്രീവിദ്യാഭ്യാസകമ്മീഷൻ സിക്രട്ടറി മൂത്തിരിങ്ങോട്ടു ഭവത്രാതൻനമ്പൂതിരിപ്പാടു ഞങ്ങൾക്കയച്ചുതന്നിട്ടുള്ള ചോദ്യങ്ങൾ അന്യത്ര പരസ്യം ചെയ്തിട്ടുണ്ട്. ഇക്കാര്യത്തെ സംബന്ധിച്ചു ഞങ്ങൾക്കുള്ള അഭിപ്രായം താഴെ വിവരിച്ചുകൊള്ളുന്നു.

ഞങ്ങൾക്കറിവുകിട്ടിയേടത്തോളം പറകയാണെങ്കിൽ നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസസ്ഥിതി എത്രയോ ശോചനീയമായിട്ടുതന്നെ ഇരിക്കുന്നേതയുള്ളു എന്നു പറയാതെ നിവൃത്തിയില്ല. അന്തർജ്ജനങ്ങളുടെ സാമാന്യമായ മനോഗതി കേവലം പരിശുഷ്കങ്ങളായ അടിയാർ വഴക്കുകളിലും മററും മാത്രം വ്യാപരിച്ചുകാണുന്നതിനുള്ള പ്രധാനകാരണം വിദ്യാഭ്യാസത്തിൻെറ അഭാവമാണെന്ന് ആക്കും സമ്മതിക്കാതെ നിവൃത്തിയില്ല. പാതിവ്രത്യാദികളായ മറക്കുടയുടെ ഒറുഭാഗം പോലും കാണാത്തവരായ ഉൽകൃഷ്ടധമ്മങ്ങൾക്കു ഹാനിവരാതിരിക്കത്തക്കവിധം ഹൃദയസംസ്കാരമുണ്ടാക്കുന്ന ഒരു വിദ്യാഭ്യാസം നമ്പൂതിരിബാലികമാക്ക് അത്യാവശ്യമാണ്.

കമ്മീഷൻ ചോദിച്ചിരിക്കുന്ന രണ്ടാമത്തെ ചോദ്യത്തിന്നു പ്രത്യേകമായൊരു സമാധാനം ഈ സന്ദഭത്തിൽ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. പ്രഥമപ്രശ്നത്തിൻെറ സമാധാനത്തിൽതന്നെ ഈ സംഗതി അന്തർഭവിച്ചിട്ടുണ്ട്. അത്യാവശ്യം വേണ്ട അക്ഷരജ്ഞാനം മാത്രം ഒരുപക്ഷേ ഉണ്ടായിരു

ന്നാലും നമ്പൂതിരിബാലികമാൎക്കു ഗണ്യമായ ഒരു വിദ്യാഭ്യാസം ഇല്ലെന്നാണല്ലോ ഞങ്ങൾ മുമ്പു പറഞ്ഞിട്ടുള്ളതിന്റെ സാരം. മൂന്നാം ചോദ്യത്തിന്റെ സമാധാനം ആലോചിച്ചു പറയേണ്ടതായിട്ടാണിരിക്കുന്നതു്. നമ്പൂതിരിമാരിൽ നിന്നിതരന്മാരായ മററുള്ള വൎഗ്ഗക്കാരുടെ സ്ത്രീകൾക്കു് ഇന്നു നൽകിവരുന്ന വിദ്യാഭ്യാസം എത്രകണ്ടു് അനുയോജ്യമായിരിക്കുന്നുണ്ടെന്നും നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസം അത്തരത്തിൽതന്നെ മതിയോ എന്നും പോരെങ്കിൽ അതു് എങ്ങനെയിരിക്കേണ്ടതാണെന്നും ആണു് ഇക്കാൎയ്യത്തിൽ ആലോചിക്കുവാനുള്ളതു്. ഈ സംഗതിയിൽ നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസരീതി ഹൃദയസംസ്കാരത്തിനും സ്വഭാവരൂപവൽകരണത്തിനും ഉതകുന്നതും ഗാൎഹസ്ഥ്യജീവിതത്തിൽ അത്യാവശ്യമായ ഗൃഹഭരണം ശിശുപരിപാലനം മുതലായുള്ള കാൎയ്യങ്ങളിൽ സ്ഖാലിത്യം വരാതെ പ്രവൎത്തിക്കുവാൻ സഹായിക്കുന്നതുമായിരിക്കണം. ഒഴുക്കനായ ഒരഭിപ്രായം പറയുന്നതിനേ തൽക്കാലം സാദ്ധ്യമായിരിക്കുന്നുള്ളു.

(മലയാളശോഭിമാനി.)

—:*:—

## VIII

നമ്പൂതിരിസ്ത്രീകളുടെ വിദ്യാഭ്യാസനിലയെ അന്വേഷിക്കുവാനും, വല്ല മാററങ്ങളും ആവശ്യമെങ്കിൽ നിൎദ്ദേശങ്ങൾ നല്കുവാനുമായി നമ്പൂതിരി യോഗക്ഷേമസഭയുടെ ഇക്കഴിഞ്ഞ വാൎഷികയോഗത്തിൽനിന്നും ഒരു കമ്മീഷനെ നിയോഗിക്കുകയുണ്ടായി. പ്രസ്തുതകമ്മീഷൻ യോഗംചേൎന്നു് അന്വേഷണമാരംഭിക്കുകയും ചെയ്തിട്ടുണ്ടു്. നമ്പൂതിരിബാലികമാൎക്കു് ഇപ്പോൾ നല്കിവരുന്ന വിദ്യാഭ്യാസം എന്താണെന്നും, എന്തു മാററമാണാവശ്യമെന്നും സമുദായാംഗങ്ങളുടേയും മററും അഭിപ്രായമറിവാനാണു കമ്മീഷൻ ശ്രദ്ധ പതിപ്പിച്ചിരിക്കുന്നതു്. നമ്പൂതിരിബാലന്മാരുടെ വിദ്യാഭ്യാസത്തെപ്പററി മുമ്പു് അ

ന്വേഷണങ്ങളും, നിർദ്ദേശങ്ങളും, ചില പ്രവൃത്തികളുമൊക്കെ യുണ്ടായിട്ടുണ്ട്. ബാലന്മാരുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ മാററം ചെയ്യുമ്പോൾ അത് ബാലികമാക്കും ബാധകമാവാ തെ താമില്ല. ആ ബാധകമാവൽ എങ്ങിനെ ആയിരിക്കണ മെന്നേ അന്വേഷിക്കുവാനുള്ളൂ. ലോകജീവിതത്തിൽ വിര ക്തി തോന്നുവാനല്ല, അധികമധികം മുമ്പോട്ടു പോയി അതി നെ കയ്യടക്കുവാൻതന്നെയാണു നമ്പൂതിരിയുവജനങ്ങൾ ഇന്നു ശ്രമപ്പെടുന്നതു്. ബാലികമാരേയും അപ്പോൾ അങ്ങിനെത ന്നെയാണു വളർത്തേണ്ടിവരുക. പക്ഷേ ലോകരംഗത്തിൽ മു ന്നോട്ടിറങ്ങി പടവെട്ടേണ്ട പുരുഷന്മാർക്കൊപ്പം സ്ത്രീകളും നാ നാവിധമെടപാടുകൾക്കും അലച്ചിലിനും അടിമപ്പെടുകയാ ണോ വേണ്ടതു്. അതോ പുരുഷന്മാർ ശ്രമബിന്ദുക്കളോടുകൂ ടി ഗൃഹത്തിലേക്കു മടങ്ങിവരുമ്പോൾ ആശ്വാസം നല്കുവാൻ അവിടെ കാത്തിരിക്കുകയാണോ ആവശ്യവും, സംതൃപ്തജീവിത ത്തിന്നു പ്രയോജനകരവുമെന്നുള്ളതു് അന്വേഷിച്ചുനോക്കേണ്ട താണ്. സുഖജീവിതമാണ് എല്ലാവരുടേയും ആദർശം. അ തു സാധിക്കുവാൻ ഉപകരിക്കുന്ന വിധത്തിലായിരിക്കണം വി ദ്യാഭ്യാസസമ്പ്രദായങ്ങൾ ഏർപ്പെടുത്തുന്നതു്. ഇക്കാര്യം കമ്മി ഷൻ വേണ്ടതുപോലെ അന്വേഷിക്കുകയും സമുദായാംഗങ്ങൾ അവരവരുടെ അഭിപ്രായം കമ്മിഷനെ അറിയിക്കുകയും ചെ യ്യേണ്ടതാണ്.

(അഭ്യുദയം)

IX

നമ്പൂതിരിയോഗക്ഷേമസഭയുടെ ഇക്കഴിഞ്ഞ വാർഷിക യോഗത്തിൽനിന്നും നിശ്ചയിച്ച സ്ത്രീവിദ്യാഭ്യാസകമിഷൻ സി ക്രട്ടറി ബ്രഹ്മശ്രീ മൂത്തിരിങ്ങോട്ടു ഭവത്രാതൻനമ്പൂതിരിപ്പാട വർകൾ നമ്പൂതിരിബാലികമാരുടെ വിദ്യാഭ്യാസത്തെ സംബ ന്ധിച്ചു പ്രസിദ്ധമാക്കിയിട്ടുള്ള ചോദ്യങ്ങൾ സമുദായത്തിലെ

മഹാജനങ്ങളുടേയും പ്രമാണപ്പെട്ട പലേ വൎത്തമാനപത്രക്കാരുടേയും ആലോചനക്കും അഭിപ്രായത്തിന്നും വിഷയമായിട്ടുണ്ടെന്നും, അഭിപ്രായങ്ങളും മറുവടികളും കമിഷൻ സിക്രട്ടറിക്കു ധാരാളം കിട്ടിക്കൊണ്ടിരിക്കുന്നുണ്ടെന്നും അറിയുന്നതു സ്ത്രീവിദ്ര്യാഭ്യാസാഭിലാഷികളായ സമുദായാംഗങ്ങൾക്കു സമാധാനപ്രദവും സന്തോഷകരവുമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. അഭിപ്രായം അയച്ചുകൊടുക്കുന്നതിന്നു കാലാവധി നിശ്ചയിച്ചിട്ടുള്ളതു് ഈ മാസാവസാനത്തോടുകൂടി കഴിയുന്നതാകകൊണ്ടു് ഈ സംഗതിയിൽ എന്തെങ്കിലും അഭിപ്രായമുള്ളവർ ഇനി അമാന്തിക്കുകയില്ലെന്നു വിശ്വസിക്കുകയും നിശ്ചിതകാലാവധി ഇവിടെ ആയെന്നു ഓൎമ്മപ്പെടുത്തിക്കൊള്ളുകയും ചെയ്യുന്നു. സ്ത്രീവിദ്ര്യാഭ്യാസകാൎയ്യം കുറെ നിസ്സാരമാണെന്ന വിചാരംകൊണ്ടോ എന്തോ ചിലർ യോഗക്ഷേമസഭയുടെ സ്ത്രീവിദ്ര്യാഭ്യാസപരമായ സമാരംഭങ്ങളെപ്പററി കുറഞ്ഞൊരു ഹാസ്യാസത്തോടെ അങ്ങുമിങ്ങുമിരുന്നു ചിലതു പിറുപിറുക്കുന്നുണ്ടാവാം. അതെന്തായാലും ഈ ഉദ്യമം ഏററവും ശ്ലാഘനീയമാണെന്നു സമുദായാംഗങ്ങൾ അധികവും അഭിപ്രായപ്പെടുകയും മംഗളപരിസമാപ്തിക്കു് ആശീർവ്വദിക്കുകയും ചെയ്യാതിരിക്കുകയില്ലെന്നു് ഇവിടെ നല്ല ഉറപ്പുതന്നെയുണ്ടു്.

ബാലികമാൎക്കു് ഇപ്പോൾ നല്കിവരുന്ന വിദ്ര്യാഭ്യാസം എന്തെല്ലാമാണെന്നും ഇന്നത്തെതിൽ കൂടുതലായി വല്ലതും ആവശ്ര്യമുണ്ടോ എന്നുമുള്ള രണ്ടു ചോദ്ര്യങ്ങൾക്കു് ആൎക്കും നിഷ്പ്രയാസം മറുവടി പറയാവുന്നതേയുള്ളു. മലയാള അക്ഷരങ്ങൾ കിളിപ്പാട്ടു രീതിയിലൊ ഗാഥാരീതിയിലൊ ആയാൽ കഷ്ടിച്ചു കൂട്ടിവായിക്കാൻ മാത്രമുള്ളതിൽ കവിഞ്ഞ വല്ല വിദ്ര്യാഭ്യാസവും ഇന്നു ബാലികമാൎക്കു നൽകുന്നുണ്ടോ എന്നും അഥവാ അതുതന്നെ കാൎയ്യമായി അങ്ങിനെ അവൎക്കു നല്കിയാണോ വശമാവുന്നതെന്നും വളരെ സംശയമാണു്. മിക്കവാറും ഗൃഹാന്തൎഭാഗത്തിരുന്നു് അമ്മമാരുടേയൊ മററൊ ചുരുക്കം വല്ല സഹായത്തോടും കൂടി സ്വപ്രയത്നമായിത്തന്നെ പഠിക്കുകയാണെന്നു

വേണം പറയുവാൻ. ഈ സ്ഥിതിക്ക് അക്ഷരവിദ്യതന്നെ അവക്ക് വേണ്ടപോലെ നൽകുന്നുണ്ടെന്നു പറവാൻ കുറെ സംശയിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു 'കൂടുതലായി' വല്ലതും ആവശ്യമുണ്ടോ എന്ന ചോദ്യത്തിന്നുതന്നെ അത്ഥം മതിയാവുന്നില്ല. ഇപ്പോഠം അങ്ങിനെ വല്ല വിദ്യാഭ്യാസവും നല്കുന്നുണ്ടെങ്കിലേ ആ 'കൂടുതൽ' പദത്തിന്നത്ഥമുള്ളുവല്ലൊ. ആകയാൽ, പുരുഷന്മാക്കെന്നപോലെ സ്ത്രീകഠക്കും വിദ്യാഭ്യാസം ഒഴിച്ചുകൂടാത്ത അത്യാവശ്യമാണെന്നോ അതിന്നു മറുപടി പറയേണ്ടതുള്ളുവെന്നാണ വരുന്നതു്. എന്നാൽ ബാലികമാക്ക് ഏതെല്ലാം വിദ്യകളാണ വേണ്ടതെന്നും ഏതു രീതിയിലാണ നല്കേണ്ടതെന്നുമുള്ള മൂന്നാമത്തെ ചോദ്യത്തിന്നു കൂലങ്കഷമായി ആലോചിച്ചു ബുദ്ധിപൂർവ്വകമായ ഒരു മറുപടി പറയേണ്ടതു് അത്യാവശ്യമാണ്. ഈ കാര്യത്തിൽ ഉയന്ന പലേ ആദശ്ശങ്ങളും അഭിപ്രായങ്ങളും ഉണ്ടെങ്കിലും അവ പെട്ടന്നു സാധിക്കാത്തതാണെന്ന ബോദ്ധ്യവും ഞങ്ങഠക്കുണ്ടു്. അതുകൊണ്ടു പ്രയാസകരമായ ഈ ചോദ്യത്തിന്നു തോന്നുന്ന മറുപടി പറയുവാൻ അതിന്റെ പ്രായോഗികതയെപ്പററിയ ചിന്താധാരാളം അനുവദിക്കായ്കയുണ്ടു്. എങ്കിലും സമുദായത്തിന്റെ അഭിവൃദ്ധിക്കാസ്പദമായ ഈ വിഷയത്തെപ്പററി എന്തെങ്കിലും പറയാതിരിപ്പാനും ഞങ്ങളെ അനുവദിക്കുന്നില്ല. അതുകൊണ്ടു പ്രായോഗികതയെ മാത്രം മുൻനിത്തി ഒരഭിപ്രായം പറവാൻ സാദ്ധ്യമല്ല. കൂട്ടത്തിൽ കുറെ ആദശ്ശങ്ങളും കലന്നുപോവാതെ തരമില്ല എന്നു പറയേണ്ടതില്ലല്ലൊ. സ്ത്രീകഠക്ക് ഏതുതരം വിദ്യാഭ്യാസമാണ് ഉത്തമമെന്നും ഏതാണ് അധമമെന്നും മററുമുള്ള കാര്യങ്ങളിൽ സർവ്വസമ്മതമായ ഒരഭിപ്രായം ഇനിയും ഉണ്ടായിക്കഴിഞ്ഞിട്ടില്ല. ഇന്നു വിദ്യാലയങ്ങളിൽനിന്നും സർവ്വകലാശാലകളിൽനിന്നും ലഭിക്കുന്ന, ഉദ്യോഗങ്ങഠക്കു പ്രത്യേകോപയോഗകരമായ വിദ്യാഭ്യാസംതന്നെയാണോ സ്ത്രീകഠക്കും ആവശ്യമെന്ന കാര്യം വളരെ സം

ശയാസ്പദമായിട്ടാണിരിക്കുന്നതു്. മാത്രമല്ല, പൊതുകാൎയ്യങ്ങ
ളിൽ പ്രവേശിച്ചു രാഷ്ട്രീയമായോ, ധനാഗമമാൎഗ്ഗങ്ങളിൽ പ്ര
വേശിച്ചു സാമ്പത്തികമായോ, സ്വതന്ത്രമായി പ്രവൃത്തിയെടു
ത്തു ജീവിക്കേണ്ടതിന്നു വേണ്ടിയുള്ള വിദ്യാഭ്യാസമല്ല സ്ത്രീകൾ
ക്കു വേണ്ടതെന്ന അഭിപ്രായക്കാരാണു് ഇന്നു് അധികവും കാ
ണപ്പെടുന്നതു്. പരിഷ്കൃതാശയന്മാരും, ധനവാന്മാരും, ഉ
ദ്യോഗസ്ഥന്മാരും മററും ധാരാളമുള്ള ഇതരസമുദായങ്ങളിൽ
പോലും സ്ത്രീകൾ ധാരാളം നവീനരീതിയിലുള്ള പൊതുവിദ്യാ
ലയങ്ങളിൽ പഠിച്ചു ബിരുദധാരികളായിക്കാണ്മാനില്ല. ഉയ
ൎന്ന നിലയും പദവിയുമുള്ളവൎക്കുതന്നെ അവരുടെ പുത്രന്മാരെ
വിദ്യാലയങ്ങളിലേക്കയക്കുന്ന മാതിരി പുത്രിമാരെ അയക്കുന്ന
തിൽ അത്ര ശുഷ്കാന്തിയും ശ്രദ്ധയും കാണുന്നില്ല. ഇതെന്തു
കൊണ്ടാണെന്നു ചിന്തിക്കണം. സ്ത്രീകൾക്കു വിദ്യാഭ്യാസം
ആവശ്യമില്ലെന്നല്ല, ഇന്നത്തെ വിദ്യാഭ്യാസം അവൎക്കു് അത്ര
പററിയതല്ലെന്ന വിചാരംതന്നെയായിരിക്കാനേ വഴിയുള്ളൂ.
ഇന്നത്തെ രീതിയിലുള്ള വിദ്യാഭ്യാസംതന്നെ *കുറെ സ്ത്രീകൾ
സ്വീകരിച്ചിട്ടുണ്ടെങ്കിലും ഇന്നത്തെ വിദ്യാഭ്യാസപദ്ധതി അവ
ൎക്കും അത്ര തൃപ്തിയായിട്ടല്ല തോന്നുന്നതെന്നു വിചാരിക്കേണ്ടി
യിരിക്കുന്നു. കൊച്ചിയിലെ പ്രധാനപ്പെട്ട സ്ത്രീകളിൽ ചിലർ
ഈ വിഷയത്തെസ്സംബന്ധിച്ചു ഗവൎമ്മേണ്ടിലേക്കു് ഒരു മെ
മ്മോറാണ്ടം അയച്ചിട്ടുള്ളതുതന്നെ ഈ അതൃപ്തിയെ തെളിയി
ക്കുന്നുണ്ടു്. ഇതിലും നല്ലതായ ഒരു പദ്ധതി കാണാഞ്ഞിട്ടു മാ
ത്രമാണു ചിലർ ഇക്കാലത്തു മുതിൎന്ന സ്ത്രീകളെ പൊതുവിദ്യാ
ലയങ്ങളിലേക്കയക്കുന്നതു്. അതുകൊണ്ടു നമ്പൂതിരി ബാലി
കമാൎക്കു് ഇന്നത്തെ നവീനരീതിതന്നെയാണു് ഉത്തമമെന്നു പ
റവാൻ ഞങ്ങൾക്കു മനസ്സുവരുന്നില്ല. ഭൎത്താവിൻെറ ഹിതാ
നുവൎത്തിയായി ഒരു ഉത്തമഗൃഹനായികയായി ജീവിക്കുവാൻ
വേണ്ട ആത്മശുദ്ധിയും, സദാചാരബോധവും, വിശ്വാസ
സ്ഥൈൎയ്യവും നൽകുന്നതായ ഒരു വിദ്യാഭ്യാസപദ്ധതിയാണു്

ബാലികമാൎക്കവേണ്ടി കണ്ടുപിടിക്കേണ്ടതു്. വിദ്യാഭ്യാസത്തെ പ്പററി വിഷയങ്ങളെ വിഭജിച്ച തരംതിരിച്ച പറഞ്ഞിട്ടു് ഇപ്പോഠം പ്രയോജനമില്ലല്ലൊ. എങ്കിലും, കാവ്യനാടകാദികഠം വായിച്ച ഗ്രഹിക്കാനുള്ള സഹൃദയത്വം മാസികാപത്രഗ്രന്ഥാദികഠം നോക്കി മനസ്സിലാക്കാൻ വേണ്ട ഭാഷാജ്ഞാനവും സംഗീതം ആദിയായ സുന്ദരകലകളിൽ പ്രായോഗികമായ അറിവും സ്ത്രീകഠക്കുണ്ടായിരിക്കുന്നതു ദാമ്പത്യജീവിതത്തിൻെറ മനോഹരതയ്ക്കും പരിശുദ്ധിയ്ക്കും ഉപകാരമായിട്ടുള്ളതാണെന്നു് ആരും സമ്മതിക്കാതെ കഴിയുകയില്ല. എന്നാൽ മാതൃകായോഗ്യയായ ഒരു ഗൃഹനായികയായിത്തീരേണ്ടതിന്നു വേറെ ചില പഠിപ്പുകഠംകൂടി ഉണ്ടായിരിക്കേണ്ടതാണു്. ദാമ്പത്യജീവിതത്തെ സുഖകരമായി നയിക്കുന്നതിന്നു വേണ്ട വിദ്യാഭ്യാസമല്ലാതെ ഒരു ഉത്തമഗൃഹനായികയായി കഴിഞ്ഞുകൂടേണ്ടതിന്നു വേണ്ട ബാലപരിചരണം, ഗൃഹഭരണം ആദിയായ കാൎയ്യങ്ങളിൽ വേണ്ട അറിവു് ഇന്നത്തെ വിദ്യാഭ്യാസത്തിൽനിന്നും ലഭിക്കുന്നില്ലെന്നു ഒരു വലിയ ന്യൂനത പലരും പറഞ്ഞുകേട്ടിട്ടുള്ളതാണു്. മനുഷ്യൻെറ ആദിമഗുരുസ്ഥാനം വഹിക്കേണ്ട സ്ത്രീകളെ നല്ല പഠിപ്പുള്ളവരാക്കിത്തീൎക്കാഞ്ഞാലുള്ള ദോഷം ഒരു കാലത്തും നീങ്ങുന്നതല്ലല്ലൊ. അവർ ഏററവും സൽസ്വഭാവികളായിരിക്കുകയും വേണം. ഇങ്ങിനെ ആദൎശലോകത്തിൽ സ്വപ്നപ്രായമായിത്തോന്നുന്ന പലേ സംഗതികളേയും ഉള്ളിൽവെച്ചുവേണം സ്ത്രീവിദ്യാഭ്യാസത്തെപ്പററി ഒരു പുതിയ പദ്ധതി നിൎമ്മിക്കുവാൻ. ഇതു് അത്ര ക്ഷിപ്രസാദ്ധ്യമല്ലാത്തതുകൊണ്ടു നമ്പൂതിരിമാൎക്കു് അതു സാദ്ധ്യമാവുന്നതുവരെ ബാലികമാരെ വിദ്യ അഭ്യസിപ്പിക്കാതെ ഇരുത്തുവാൻ പാടില്ലെന്നു പറയേണ്ടതില്ലല്ലൊ. പൂൎണ്ണമല്ലെങ്കിലും തല്ക്കാലം ഇന്നത്തെ വിദ്യാഭ്യാസരീതിയെത്തന്നെ ആശ്രയിക്കാതെ തരമില്ല. അതുകൊണ്ടു് ആദൎശാനുരൂപമായ ഒരു വിദ്യാഭ്യാസപദ്ധതി കണ്ടുപിടിക്കാൻ അസാദ്ധ്യമെന്നു വെച്ച പിൻതിരിയുകയു

മരുതു്. കേരളത്തിൽ പരമ്പരയാ അന്യോന്യം ബന്ധപ്പെട്ടു കിടക്കുന്ന സമുദായങ്ങൾ തമ്മിൽ കൂടിയാലോചിച്ചാൽ അവക്കൊക്കെക്കൂടി സ്വീകാര്യമായ ഒരു പദ്ധതി നിർമ്മിച്ചു പ്രവൃത്തിയിൽ വരുത്താൻ സാധിക്കാതിരിക്കയില്ല. അതിനുള്ള ശ്രമംകൂടി ചെയ്യേണ്ടതാണെന്നു് ഇവിടെ തികച്ചും അഭിപ്രായമുണ്ടു്. പ്രാഥമികവിദ്യാഭ്യാസത്തിൽ കവിഞ്ഞ ഒരു അഭ്യാസം അതിനുമുമ്പു ബാലികമാർക്കു നല്കേണ്ടതില്ല. പ്രാഥമികവിദ്യാഭ്യാസം അതാതു ദേശങ്ങളിൽ പ്രത്യേകവിദ്യാലയങ്ങൾ സ്ഥാപിച്ചു നടത്തേണ്ടതുമാണു്. അതില്ലെങ്കിലും ബിരുദധാരികളായ സ്ത്രീകളെ ഓരോ ഗൃഹങ്ങളിൽ താമസിപ്പിച്ചു തൽക്കാലം പഠിപ്പാരംഭിച്ചാലും മതിയായിരുന്നു. എന്നാൽ കാലംകൊണ്ടു് എല്ലാം ശരിപ്പെട്ടു വേണ്ടവഴിയിലായിക്കൊള്ളും.

(യോഗക്ഷേമം)

